

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 37 | THE ONLINE OFFICIAL NEWS BULLETTIN | 2022 September 10

തേജസ്കരണകാലം | SEASON OF TRANSFIGURATION

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 11 ♪5 4th Sunday after Shunoyo | 12 ♪1 | 13 ♪5 | 14  ♪8 ✝ Ido deslibo qadiso The Feast of Holy Cross | 15 ♪3 110th Anniversary of the Establishment of Catholicate in Malankara | 16 ♪7 | 17 ♪3 |



പരുമല ആശുപത്രിയുടെ ഓണാഘോഷം സെപ്റ്റംബർ 3–ന് നടത്തി. യൂഹാനോൻ മാർ ക്രിസോസ്റ്റോമോസിന്റെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ പ. മാത്യൂസ് തൃതിയൻ ബാവാ ഉദ്ഘാടനം ചെയ്തു. ചലച്ചിത്ര സംവിധായകൻ ബ്ലെസ്സി മുഖ്യാതിഥി ആയിരുന്നു.

## ഈ ഓണത്തിന് രണ്ടു പേർക്ക് സ്നേഹവീടുകളാണ് സമ്മാനം; നൽകുന്നത് മലങ്കരസഭ

കോട്ടയം: ഈ ഓണത്തിന് രണ്ടു പേർക്ക് സ്നേഹവീടുകളാണ് സമ്മാനം. ഇതുവരെ ഒരോണത്തിനും കിട്ടാത്തത്ര വലിയ സമ്മാനം. സമ്മാനം നൽകുന്നത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ.

വീട് ലഭിക്കുന്നത് കോട്ടയം കാരാപ്പുഴയിൽ റോഡരികിൽ ഷെഡിൽ താമസിക്കുന്ന ലക്ഷ്മിക്കും കോട്ടയം മൂന്നിലവ് അഞ്ചുമലയിൽ താൽക്കാലിക ഷെഡിൽ താമസിക്കുന്ന തോമസ് കാർലോസിനുമാണ്. രണ്ടുപേരുടെയും ജീവിതം മനോരമയിലോടെ അറിഞ്ഞപ്പോൾ മലങ്കരസഭ ഇടപെട്ടു.

ദിവസവും 10 കിലോമീറ്ററിലധികം നടന്ന് മാതാപിതാക്കൾക്കും ശരീരം തളർന്നു കിടക്കുന്ന സഹോദരനും ഭക്ഷണം എത്തിക്കുന്ന ഓമന തോമസിനെപ്പറ്റിയുള്ള വാർത്ത അറിഞ്ഞ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ കരുണയുടെ കരം നീട്ടി. 'സഹോദരൻ' പദ്ധതിയിൽ ഉൾപ്പെടുത്തി വീട് നിർമിച്ചു നൽകാൻ നിർദേശിച്ചു. ആറു സെന്റ് സ്ഥലത്ത് മൂന്നു മാസത്തിനുള്ളിൽ വീടു പണി പൂർത്തിയാക്കുമെന്ന് ഓർത്തഡോക്സ് സഭ പിആർഒ ഫാ. മോഹൻ ജോസഫ് പറഞ്ഞു. തോമസിന്റെ മകളായ ഓമനയും മാതാപിതാക്കൾക്കും സഹോദരങ്ങൾക്കുമൊപ്പം താമസിക്കും.

ഒരു കാൽ നഷ്ടപ്പെട്ട, കൂടെയാരുമില്ലാത്ത ലക്ഷ്മിക്ക് കാരാപ്പുഴയിൽ സഭയുടെ തന്നെ മൂന്നര സെന്റ് സ്ഥലത്താണ് വീടു പണിതത്. ലക്ഷ്മിയുടെ ശാരീരിക പരിമിതികൾക്കനുസരിച്ചാണ് വീട് ഡിസൈൻ ചെയ്തത്. തിരുവോണത്തിന്റെ പിറ്റേന്ന് കാതോലിക്കാ ബാവാ ലക്ഷ്മിക്ക് വീടിന്റെ താക്കോൽ സമ്മാനിച്ചു.



## ഫാ. ജോർജ് ഫിലിപ്പ് അന്തരിച്ചു

കോട്ടയം: ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ മുൻ സുപ്പീരിയറും പുതുപ്പള്ളി സെന്റ് ജോർജ് വലിയപള്ളി ഇടവകാംഗവുമായ ഫാ. ജോർജ് ഫിലിപ്പ് (70) നിര്യാതനായി. പുതുപ്പള്ളി മണലുംഭാഗത്ത് പരേതരായ പി. ജെ. ജോർജിന്റെയും വടശ്ശേരിൽ മറിയാമ്മ ജോർജിന്റെയും മകനാണ്. നിയമത്തിൽ ബിരുദവും, ഇംഗ്ലീഷ്, മലയാള ഭാഷകളിൽ ബിരുദാനന്തര ബിരുദവും, കോട്ടയം വൈദിക സെമിനാരിയിൽ നിന്ന് വേദശാസ്ത്ര ബിരുദവും നേടി. പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവായിൽ നിന്നും വൈദികപട്ടം സ്വീകരിച്ചു.

കോട്ടയം ഭദ്രാസന മെത്രാപ്പോലിത്ത പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെ കുടുംബാംഗമാണ്. പാമ്പാടി ബി.എം.എം. ഇംഗ്ലീഷ് മീഡിയം ഹയർ സെക്കൻഡറി സ്കൂൾ വൈസ് പ്രിൻസിപ്പലായും, കോട്ടയം, ഇടുക്കി ഭദ്രാസനങ്ങളിലെ നിരവധി ദേവാലയങ്ങളിൽ വികാരിയായും സേവനമനുഷ്ഠിച്ചു.

പ്രകൃതിക്കിണങ്ങുന്ന ജീവിതശൈലിയും, ജൈവകൃഷിയും, അപൂർവ്വ ഇനങ്ങളിലുള്ള നാടൻ പശുക്കളുടെ പരിപാലനവും, അപൂർവ്വ വിത്തിനങ്ങളും, ഔഷധ സസ്യങ്ങൾ സംരക്ഷിക്കുന്നതിലും താത്പര്യമെടുത്തിരുന്നു. യോഹന്നാന്റെ സുവിശേഷത്തിന് ഭാഷ്യം, പൗരസ്ത്യ പിതാവായ മാർ അത്താനാസിയോസിന്റെ പ്രഭാഷണങ്ങൾ തുടങ്ങിയ ഗ്രന്ഥങ്ങളുടെ പരിഭാഷകനായ അച്ചൻ ഏകാന്തവാസത്തിലും മൗനത്തിലും ബസേലിയോസ് ദയറായിൽ താമസിച്ചു വരുകയായിരുന്നു. സംസ്കാരം പ. കാതോലിക്കാ ബാവായുടെയും മെത്രാപ്പോലീത്തന്മാരുടെയും നേതൃത്വത്തിൽ ദയറായിൽ നടത്തി.




Official delegation of the Malankara Orthodox Syrian Church at the 11th Assembly of World Council of Churches in Karlsruhe, Germany.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




അനുസ്മരണം

# മൗനമുദ്രിതനായ ആചാര്യൻ

## ഫാ. ഡോ. കെ. എം. ജോർജ്

എനിക്ക് ഇളയ സഹോദരനായ ഫിലിപ്പച്ചൻ ഇത്ര പെട്ടെന്ന് കടന്നുപോകുമെന്ന് ഞാൻ ഒരിക്കലും വിചാരിച്ചില്ല. കുറെ വർഷങ്ങളായി കൂടെക്കൂടെ ഞാലിയാകുഴി ദയറായിൽ വരുന്നതിന് എനിക്ക് അവസരം ഉണ്ടായി. അത് കടന്നുപോയ അഭിവന്ദ്യനായ ഈവാനിയോസ് തിരുമേനിയുടെ പ്രാർത്ഥന കൊണ്ടാണെന്നാണ് എന്റെ പൂർണ്ണമായ വിശ്വാസം. അദ്ദേഹം കടന്നുപോയതിനു ശേഷം ഇവിടെ വരുമ്പോൾ ഈ ക്യാമ്പസിലെങ്ങും ജോർജ് ഫിലിപ്പച്ചനെ കാണുകയില്ല. അദ്ദേഹത്തെ കാണണമെങ്കിൽ എവിടെയാണ് പോകേണ്ടതെന്ന് എനിക്കറിയാം. അദ്ദേഹത്തിന്റെ ചെറിയ മുറിയിലേക്ക്, പഴയ മൊണാസ്റ്റിക് സെൽ എന്നു പറയുന്ന രീതിയിലുള്ള മുറിയിലേക്ക് ചെല്ലുമ്പോൾ അദ്ദേഹം ഒരുപക്ഷേ കസേരയിൽ ഇരിക്കുകയോ അല്ലെങ്കിൽ തടിക്കട്ടിലിൽ നിവർന്നു കിടക്കുകയോ ആയിരിക്കും. എന്നെ കാണുമ്പോൾ എഴുന്നേറ്റ് മുറിയുടെ വാതിൽക്കൽ വരും. ഒരിക്കലും അകത്തേക്ക് ക്ഷണിക്കുകയില്ല എന്ന് എനിക്കറിയാം. അവിടെ നിന്നുകൊണ്ട് കുറെ സംസാരിക്കും. പിന്നെ ഇറങ്ങിവന്ന് മരത്തിന്റെ ചുവട്ടിൽ നിന്നുകൊണ്ടും അദ്ദേഹം ഞാൻ പറയുന്നതൊക്കെ കേൾക്കും. അധികം മറുപടിയൊന്നും പറയുകയില്ല. കണക്കും ഭൗതികശാസ്ത്രവും പഠിക്കുന്നവർക്കൊക്കെ അറിയാം, Constant Value വും ഉണ്ട് variables ഉം ഉണ്ട്. അതുകൊണ്ട് ദയറായിൽ വരുമ്പോൾ ഞാൻ അന്വേഷിക്കുന്നത് Constant Value ആണ്; നമ്മിൽനിന്ന് ഇപ്പോൾ ശാരീരികമായി വേർപെട്ടിരിക്കുന്ന ഈ പ്രിയ സഹോദരനെയാണ്. അതിന് ഒരു മാറ്റവുമില്ല. അതിന്റെ വേരുകൾ വളരെ ആഴത്തിലാണ്. അതുകൊണ്ട് അതിന് ചാഞ്ചല്യമുണ്ടാവുകയില്ല. അതുകൊണ്ടാണ് Constant Value എന്നു പറഞ്ഞത്. ഈ ലോകത്തിന്റെ ഒരു ഇളക്കങ്ങളും അവിടെ സ്പർശിക്കുകയില്ല എന്ന് കൂടെ പഠിച്ചവർക്കറിയാം, ഇവിടെ പ്രവർത്തിച്ചവർക്ക് അറിയാം, സഹസന്യാസിമാർക്കും അക്കാര്യം അറിയാം.

ഞാൻ ശെമ്മാശനായി കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ പഠിപ്പിക്കുന്ന കാലത്ത് പ്രിയപ്പെട്ട ജോർജ് ഫിലിപ്പച്ചനെ മൂന്നു വർഷം പഠിപ്പിച്ചു. ക്ലാസ്സിൽ ചെല്ലുമ്പോളൊക്കെ എനിക്ക് ഉള്ളിൽ ഒരു ഭയമാണ്. കാരണം, ഒരു വിദ്യാർത്ഥി അവിടെ ഇരിപ്പുണ്ട്. ഒന്നും മിണ്ടുകയില്ല. ആരെയും ഉപദ്രവിക്കുകയില്ല. ഒരു വിമർശനവും പറയാത്ത ആളാണെന്ന് എനിക്കറിയാം. പക്ഷേ എന്റെ ഉള്ളിൽ നേരിയ ഭയമാണ്. ഞാൻ അവിടെ പറയുന്ന അപക്വമായ കാര്യങ്ങൾ, അല്പം അറിവിൽ നിന്നു പറയുന്ന കാര്യങ്ങളൊക്കെ അദ്ദേഹം തിളങ്ങുന്ന കണ്ണുകളോടെ കേട്ടിരിക്കും. കണ്ണ് തിളങ്ങുന്ന വിദ്യാർത്ഥികളോട് എല്ലാ അധ്യാപകർക്കും പ്രത്യേകമായ താൽപര്യമുണ്ടെന്ന് നിങ്ങൾക്കറിയാം. അവർക്ക് എന്തോ മനസ്സിലാകുന്നുണ്ട് എന്നാണ് അതിന്റെ അർത്ഥം. ചിലപ്പോൾ മൂന്നു വർഷം കഴിയുമ്പോളായിരിക്കും ജോർജ് ഫിലിപ്പ് പറയുന്നത്, "അച്ചാ, അച്ചനന്നു പറഞ്ഞ കാര്യം അത്ര ശരിയല്ല" എന്ന്. അത് ആരും കേൾക്കാതെ രഹസ്യമായിട്ട് വന്നു പറയും. അതുകൊണ്ടാണ് ഈ ഭയം. നമ്മൾ പറയുന്നതിന് ഉടനെ തിരിച്ചടിക്കുന്ന ആളുകളുണ്ട്. അത് പ്രയാസമില്ല നമുക്ക്. പക്ഷേ ഇവിടെ അങ്ങനെയല്ല. സമയമെടുക്കും. എത്ര നാളാണ് എടുക്കുക എന്നു നമുക്കറിഞ്ഞു കൂടാ. അധികാരസ്ഥാനത്തൊക്കെ ഇരിക്കുന്നവർക്ക് എല്ലാവർക്കുമറിയാം, കുറെ ആളുകൾ നമ്മെ എപ്പോഴും പുകഴ്ത്തുവാൻ കാണും. വാനോളം പുകഴ്ത്തിയെന്നിരിക്കും. വേറെ ചില ആളുകൾ യാതൊരു അടിസ്ഥാനവുമില്ലെങ്കിലും, ഒരു കാരണവുമില്ലെങ്കിലും വിമർശനങ്ങൾ പരസ്യമായി പറഞ്ഞെന്നുമിരിക്കാം. ഇതിനെ രണ്ടിനെയും നമുക്ക് ഭയപ്പെടേണ്ട ആവശ്യമില്ല. പക്ഷേ മൗനം അവലംബിക്കുന്നവരെ നാം തീർച്ചയായും ഭയപ്പെടണം. കാരണം, അവിടെ നിന്നുമെപ്പോളാണ് ചില വലിയ രഹസ്യങ്ങൾ വെളിപ്പെടുന്നതെന്ന് നമുക്ക് അറിഞ്ഞുകൂടാ.

ഈ ദയറായുടെ ചുറ്റളവിൽ അച്ചനെ കാണുമ്പോഴൊക്കെ ഞാൻ ഓർക്കും, അച്ചൻ അധികം സംസാരിക്കുന്നില്ല. ഞങ്ങൾ ചാരിനിൽക്കുന്ന മരവും, ഞങ്ങൾ കാണുന്ന ചെടികളും പൂക്കളും അവയ്ക്കു ചുറ്റും പറക്കുന്ന പൂമ്പാറ്റകളുമൊന്നും സംസാരിക്കുന്നില്ല. പക്ഷേ അവയുടെ ഉള്ളിൽ സംസാരമുണ്ട്, വചനമുണ്ട്. അതുകൊണ്ടാണ് കർത്താവ് 'കല്ലുകൾ ആർത്തുവിളിക്കുമെന്ന്' പറഞ്ഞത് (ലൂക്കോസ് 19:40). നമ്മുടെ ചുറ്റുപാടും ജഡവസ്തുക്കളെന്ന്, അചേതനമെന്നു നാം കരുതുന്ന എല്ലാറ്റിലും ഈ വചനം നിഗൂഢമാണ്. ഒരുപക്ഷേ, കർത്താവിന്റെ ന്യായവിധി ദിവസത്തിൽ ഈ കല്ലുകളെല്ലാം ഈ മരങ്ങളും ചെടികളുമെല്ലാം നമ്മെക്കുറിച്ച് അവിടെ സംസാരിക്കും. ആ കൂടെയായിരിക്കും ഒരുപക്ഷേ നമ്മുടെ ജോർജ് ഫിലിപ്പച്ചനും സംസാരിക്കുവാൻ പോകുന്നത്. അതുകൊണ്ട് മൗനത്തെയും മൗനികളെയും നാം ഭയപ്പെടണം. എന്നു പറഞ്ഞാൽ ബഹുമാനപൂർവ്വം, ആദരപൂർവ്വം അവരുടെ മുമ്പിൽ നമ്മൾ വിനയാന്വിതരായി മൗനം പാലിക്കുകയും ചെയ്യണമെന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്.



**തനിക്ക് ഏറ്റവും പ്രിയപ്പെട്ട പശുവിനെയുംകൊണ്ട് കമ്മീശും ഇട്ട് തൊപ്പിയും വച്ചുകൊണ്ട് നമ്മുടെ തെരുവുകളിലൂടെ അതിനെ കയറിൽ പിടിച്ചുകൊണ്ടു ജോർജ് ഫിലിപ്പച്ചൻ നടന്നു എന്ന് ഞാൻ അടുത്ത കാലത്ത് കേട്ടു. ... ഇത് റഷ്യൻ പാരമ്പര്യത്തിലുള്ള വിശുദ്ധ വിഡ്ഢിയുടെ ചിത്രമാണ് ഓർമ്മിപ്പിക്കുന്നത്.**

അച്ചൻ ഒരു കർഷകൻ ആയിരുന്നു എന്ന് എല്ലാവർക്കും അറിയാം. കർഷകൻ ഭൂമിയോടു ചേർന്നുനിൽക്കുന്ന ആളാണ്. ഒരു നല്ല കർഷകന് ശരീരം


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



കുനിയാതെ, മണ്ണുതൊടാതെ കൃഷി സാധ്യമല്ല. കസേരയിൽ ഇരുന്നു കൊണ്ടോ, മുകളിൽ കൂടി പറന്നുകൊണ്ടോ ഒരിക്കലും കൃഷി സാധ്യമല്ല. ശരീരം കുനിയണം. കുറച്ചൊക്കെ വിയർക്കണം. ഈ കർഷകന്റെ ജീവിതം നമുക്ക് എല്ലാവർക്കും അറിയാം. എപ്പോഴും കുനിയാൻ തയ്യാറെടുത്തു നിൽക്കുന്ന ശരീരമായിരുന്നു അച്ചന്. ഞാൻ ഒരു പ്രകൃതി ജീവനക്കാരൻ ഒന്നു മല്ല. എന്നാലും വല്ലപ്പോഴുമൊക്കെ അദ്ദേഹം ഇവിടെ അഖിലേന്ത്യാതലത്തി ലുള്ള പ്രകൃതിജീവന കോൺഫറൻസുകളൊക്കെ നടത്താറുണ്ട്. പുറത്താരും അറിയുകയില്ല. ഇവിടെ വരുമ്പോൾ ഞാനും ആദരപൂർവ്വം അതിൽ സംബ ന്ധിക്കുകയും അദ്ദേഹത്തിൽ നിന്നു പഠിക്കാനായി ശ്രമിക്കുകയും ചെയ്തി രുന്നു. എന്റെ പാചകത്തിലും ഭക്ഷണക്രമത്തിലും അതെന്നെ സ്വാധീനിച്ചിട്ടു ണ്ട്. ഇങ്ങനെ ഒരാളിനെ നമുക്ക് അധികം കിട്ടാനില്ലല്ലോ എന്ന ദുഃഖമുണ്ട്.

മൗനം അവലംബിക്കുകയും കാലം തികയുംവരെ നമ്മെക്കുറിച്ചുള്ള വിമർ ശനം മിണ്ടാതിരിക്കുകയും ചെയ്യുന്ന ഒരു ഉപദേശകനാണ് അച്ചൻ. ഇങ്ങിനെ ഒരാളിനെയാണ് നമുക്കൊക്കെ വേണ്ടത്. പക്ഷേ അത് കിട്ടാൻ പ്രയാസമാണ്. പെട്ടെന്നു പുകഴ്ത്തുകയും പെട്ടെന്ന് ആക്രമിക്കുകയും ചെയ്യുന്നവരെ മാത്ര മാണ് നാം കാണുന്നത്. നാമും അതുപോലെ പലപ്പോഴും പ്രതികരിക്കുകയും ചെയ്യും. ഈ മൗനമുദ്രിതനായ ഗുരുവിനെ, ആചാര്യനെ എനിക്കും ഇവിടെ ഇരിക്കുന്ന അനേകർക്കും ലഭിച്ചു എന്നുള്ളതിൽ ഞാൻ അങ്ങേയറ്റം ദൈവ ത്തോട് നന്ദി പറയുകയാണ്.

ജോർജ് ഫിലിപ്പച്ചനെ കാണുമ്പോഴൊക്കെ എനിക്ക് ഒരു ചോദ്യം ചോദി ക്കണമെന്നു തോന്നാറുണ്ട്. "അച്ചാ, അച്ചനെത്ര കിലോ തൂക്കം ഉണ്ട്?" ഞാൻ ഒരിക്കലും ചോദിച്ചിട്ടില്ല. എന്റെ മനസ്സിൽ തോന്നുന്ന ചോദ്യമാണ്. ഞാൻ ഓരോ പ്രാവശ്യവും ഇവിടെ വരുമ്പോൾ അദ്ദേഹത്തിന്റെ തൂക്കം കുറഞ്ഞു കുറഞ്ഞു വരികയാണ് എന്നാണ് എന്റെ ഒരു ചിന്ത. വടക്കേ ഇന്ത്യയിൽ ആണെന്നു തോന്നുന്നു, ഒരു ബുദ്ധക്ഷേത്രത്തിൽ കുറേ ബുദ്ധപ്രതിമകൾ കണ്ടു. ഒരു വലിയ ബുദ്ധപ്രതിമ, അതിനടുത്ത് അതിനേക്കാൾ ചെറുത്, വീണ്ടും ചെറുത്, അങ്ങനെയൊരു പരമ്പരയാണ്. ഏറ്റവും അവസാനം ചെല്ലുമ്പോൾ പ്രതിമ യെന്നു പറയാൻപോലും നമുക്ക് സാധിക്കാത്തവിധമുള്ള ഒരു ചെറിയ കഷ ണമാണ് ഇരിക്കുന്നത്. അവിടുത്തെ ഒരു സന്യാസി വന്നു വിശദീകരിച്ചു. ബുദ്ധന്റെ ഫിലോസഫി ഞങ്ങൾ ഇവിടെ ഈ കല്ലിൽ കാണിക്കാൻ ശ്രമിക്കു കയാണ്. അതായത്, നിർവാണമെന്നു പറയുന്നത് ഒരു തരത്തിലുള്ള സ്വയം ഇല്ലാതാകലാണ്. ഗൗതമനെ, സിദ്ധാർത്ഥനെ എല്ലാവർക്കുമറിയാമായിരുന്നു. ബുദ്ധൻ ആയപ്പോഴും അറിയാമായിരുന്നു. പക്ഷേ ആ ബുദ്ധൻ കുറേശ്ശെ കുറേശ്ശെ ചുരുങ്ങിചുരുങ്ങി അവസാനം ഇല്ലാതാവുകയാണ്. ഇത് ഇവിടെ പ്രസ ക്തമാണോ എന്നെനിക്കറിഞ്ഞു കൂടാ. പക്ഷേ ജോർജ് ഫിലിപ്പച്ചന്റെ തൂക്ക ത്തെക്കുറിച്ച് പറയുമ്പോൾ പെട്ടെന്ന് എന്റെ മനസ്സിൽ വരുന്നത് അതാണ്. കാരണം, ഈ ലോകത്തിൽ നമ്മുടെ ഭക്ഷണം ക്രമീകരിക്കുന്നവരും, നമ്മെ ചികിത്സിക്കുന്നവരും, നമ്മെ ഉപദേശിക്കുന്നവരുമൊക്കെ പറയുന്നത് നമ്മുടെ ശരീരത്തെ പുഷ്ടിപ്പെടുത്തണമെന്നാണ്. അതിനു വേണ്ടതായ സംഗതിക ളൊക്കെ അവർ പറഞ്ഞുതന്നുകൊണ്ടിരിക്കും. ശരീരത്തെ മാത്രമല്ല പുഷ്ടി പ്പെടുത്തേണ്ടത്; ശരീരത്തിന്റെ extension ആയ നമ്മുടെ ഭവനത്തെ പുഷ്ടി പ്പെടുത്തണം. എത്രയും കൊട്ടാരസദൃശ്യമായ വീടു പണിതാൽ അത് നല്ല താണ്. നമ്മുടെ വാഹനം പുഷ്ടിപ്പെടുത്തണം. എത്രയും വിലയേറിയ വാഹനം നമുക്ക് നല്ലതാണ്. പ്രൗഢിയുള്ള വസ്ത്രം നല്ലതാണ്. പക്ഷേ അതിന്റെയു ള്ളിലുള്ള ഈഗോയുടെ പ്രശ്നം നോക്കണം. അങ്ങനെയുള്ള ഒരു വീട് നമുക്ക് സ്വന്തമാവുമ്പോൾ, അങ്ങനെയൊരു വാഹനം സ്വന്തമാവുമ്പോൾ, അല്ലെങ്കിൽ വസ്ത്രം സ്വന്തമാവുമ്പോൾ അവയുടെ വലിപ്പവും വിലയുമനുസരിച്ച് നമ്മുടെ ഉള്ളിൽ നിന്നു ബലൂൺപോലെ വീർക്കുന്ന ഒരു സാധനമുണ്ട് – അതാണ് ഈഗോ, അഹം എന്നു പറയുന്നത്. പലരും അങ്ങനെ ചീർത്തു വരുമ്പോൾ ഈഗോകൾ കൂട്ടിയിടിക്കും. പിന്നെ സർവ്വത്ര കുഴപ്പമാകും.

ജോർജ് ഫിലിപ്പച്ചൻ റഷ്യാക്കാരുടെ ഭാഷയിൽ പറഞ്ഞാൽ ഒരു Yurodivy - Holy fool ആയിരുന്നു. "വിശുദ്ധ വിഡ്ഢി" എന്നൊരു പാരമ്പര്യം റഷ്യാ ക്കാർക്കുണ്ട്. അവരിൽ ചിലർ സന്യാസിമാരാണ്, ചിലർ അല്ല. പക്ഷേ ആന്ത രീകമായ വിശുദ്ധിയുള്ളവരാണ്. ദൈവദർശനം ഒരുതരത്തിൽ ലഭിച്ചിട്ടുള്ളവ രാണ്. ബാഹ്യമായ യാതൊരു വേഷമോ ആഢംബരമോ പ്രൗഢിയോ ഒന്നും അവരെ ആകർഷിക്കുകയില്ല. സാർ ചക്രവർത്തിയാണെങ്കിലും, റഷ്യയിലെ പാത്രിയർക്കീസ് ആണെങ്കിലും, അനീതിയും അന്യായവും കാണിച്ചാൽ അവ ർക്ക് പറയാനുള്ള കാര്യങ്ങൾ ധൈര്യമായിട്ടു അവർ പറയുകയും ഒരിക്കലും




ലംഘിക്കാൻ പാടില്ല എന്നു വിചാരിക്കുന്ന സഭയുടെ ആചാരങ്ങളെ പരസ്യമാ യിട്ടു ലംഘിക്കുകയും ചെയ്യും. യുദ്ധത്തിൽ നിഷ്കളങ്കരുടെ രക്തം ചിന്തിയിട്ടു വന്ന ചക്രവർത്തിയെ സ്വീകരിക്കാൻ വലിയ നോമ്പിൽ രക്തം ചിന്തുന്ന ഇറച്ചി കഷണം തിന്നുകൊണ്ട് മോസ്ക്കോയിലെ തെരുവിൽ പ്രത്യക്ഷപ്പെട്ട വിശുദ്ധ വിഡ്ഢിയെക്കുറിച്ച് വായിച്ചിട്ടുണ്ട്. ക്രിസ്തുവിനുവേണ്ടി സ്വയം വിഡ്ഢി കളാകുന്നവരെക്കുറിച്ച് പൗലോസ് ശ്ലീഹാ പറയുന്നുണ്ടല്ലോ (1 കൊരിന്ത്യർ 4:10).

തനിക്ക് ഏറ്റവും പ്രിയപ്പെട്ട പശുവിനെയുംകൊണ്ട് കമ്മീശും ഇട്ട് തൊപ്പിയും വച്ചുകൊണ്ട് നമ്മുടെ തെരുവുകളിലൂടെ അതിനെ കയറിൽ പിടി ച്ചുകൊണ്ടു ജോർജ് ഫിലിപ്പച്ചൻ നടന്നു എന്ന് ഞാൻ അടുത്ത കാലത്ത് കേട്ടു. ചില ആളുകൾക്ക് അത് വലിയ അഭിമാനക്ഷതം ഉണ്ടാക്കുന്നതാണ്. മലങ്കര സഭയുടെ ശ്രേഷ്ഠ പാരമ്പര്യമുള്ള പള്ളിയിൽ നിന്നും കുടുംബത്തിൽ നിന്നും ആശ്രമത്തിൽ നിന്നുമുള്ള ഒരു വൈദികൻ പരസ്യമായിട്ട് പശുവിനെയും പിടി ച്ചുകൊണ്ട് തൊപ്പിയും കുപ്പായവുമിട്ട് പൊതുവഴിയിലൂടെ നടക്കാമോ എന്ന ചോദ്യമാണ് അവർ ഉന്നയിക്കുന്നത്. ഇത് ആ റഷ്യൻ പാരമ്പര്യത്തിലുള്ള വിശുദ്ധ വിഡ്ഢിയുടെ ചിത്രമാണ് ഓർമ്മിപ്പിക്കുന്നത്. അതിലൂടെ ഒരു സാക്ഷ്യം നൽകുന്നുണ്ട്. നമ്മുടെ മനസ്സിലുള്ള ലൗകിക സാക്ഷ്യത്തിന് ബദ ലായി ഒരു സുവിശേഷ സാക്ഷ്യം. അത് കുറെപ്പേരെ എങ്കിലും ചിന്തിപ്പിക്കും (വെറുതെ ഒന്നു സങ്കൽപ്പിക്കണം. ഞാൻ ഒരു വിലയേറിയ കാറിൽ ആ സമയം അതിലേ കടന്നുപോകുന്നു. എന്റെ സ്നേഹിതനായ അച്ചനെ കണ്ട് കാർ നിർത്തി പറയുന്നു, "അച്ചാ, ഞാൻ ദയറായിൽ വിടാം. കാറിൽ കയറ്." അച്ചൻ അപ്പോൾ അടുത്തുവന്ന് ഒരു കൈ കൊണ്ട് വാ പൊത്തി, നിഗൂഢമായ ഒരു പുഞ്ചിരിയോടെ സൗമ്യമായി പറയും: "ഞാൻ കയറാം. പക്ഷേ ഈ പശുവി നെയും കൂടി കയറ്റണം." കുഴഞ്ഞില്ലേ നമ്മൾ! മഹാഭാരതത്തിൽ പണ്ട് യുധി ഷ്ഠരൻ സകലവും ഉപേക്ഷിച്ച് സഞ്ചരിക്കുമ്പോൾ ഇന്ദ്രൻ രഥവുമായി വന്നു, സ്വർഗ്ഗത്തിൽ കൊണ്ടുപോകാൻ. പക്ഷേ ധർമ്മപുത്രർ പറഞ്ഞു, തന്റെ കൂടെ വഴിയിൽ നിന്നു കൂടിയ പട്ടിയെക്കൂടി കയറ്റണം. ഇന്ദ്രൻ സമ്മതിച്ചില്ല. ധർമ്മ പുത്രർ ബലംപിടിച്ചു. അവസാനം പട്ടി സാക്ഷാൽ ധർമ്മമായി രൂപം മാറി. രണ്ടുപേരും കയറി.). അങ്ങനെ പല കാര്യങ്ങൾ ഈ അച്ചന്റെ ജീവിതത്തിൽ നിന്നു ഞാൻ പഠിച്ചിട്ടുണ്ട്. അദ്ദേഹമെന്റെ വിദ്യാർത്ഥി ആയിരുന്നെങ്കിലും അദ്ദേഹം എനിക്ക് ആചാര്യനായി ഭവിച്ചു, ഗുരുവായിത്തീർന്നു എന്നുള്ളതിൽ ഞാൻ ഏറ്റവും അധികം സന്തോഷിക്കുകയും ദൈവസന്നിധിയിൽ നന്ദി അർപ്പി ക്കുകയും ചെയ്യുന്നു.

യുഗാന്ത്യശാസ്ത്രം (Eschatology) എന്ന വിഷയം നാം സെമിനാരിയിൽ പഠിക്കുന്നുണ്ട്. ദൈവം തന്റെ ഭൂമിയിലെ പെട്ടി മടക്കുമ്പോൾ, കട പൂട്ടുമ്പോൾ നടക്കുന്ന സംഭവത്തെക്കുറിച്ചാണ് അവിടെ പറയുന്നതെന്നാണ് പൊതുവെ

യുള്ള വിശ്വാസം. പക്ഷേ, ഈ യുഗാന്ത്യം ഇവിടെ തന്നെയുണ്ട്. നമ്മുടെ ഓരോ കോശത്തിലും നമ്മുടെ ഓരോ ശ്വാസത്തിലും ഈ യുഗാന്ത്യമുണ്ട് എന്നത് പാമ്പാടി തിരുമേനിക്കറിയാമായിരുന്നു. തിരുമേനി നമ്മെ പഠിപ്പിച്ചിട്ടുണ്ട്. അതു പോലെ വേറെ പലരും പഠിപ്പിച്ചിട്ടുണ്ട്. പക്ഷേ നമുക്ക് ഇപ്പോൾ നമ്മുടെ മുമ്പിലുള്ളത് ഈ ജഢരൂപത്തിൽ നമ്മൾ കാണുന്ന ചൈതന്യവാനായ ജോർജ് ഫിലിപ്പച്ചനാണ്. മണ്ണിന്റെ സ്വഭാവത്തെ അദ്ദേഹം തിരിച്ചറിഞ്ഞു. ഇന്നിപ്പോൾ നമ്മൾ ചൊല്ലിയ എട്ടാമത്തെ ശുശ്രൂഷയിൽ ഇങ്ങനെ പാടുന്നു, "ദിശ നാലിൽ നിന്നും നാഥൻ കൈയിൽ പൂഴിപ്പൊടിയേന്തി തൻ സാമ്യത്തിൽ സൃഷ്ടിച്ചാദത്തെ." നാലു ദിശകളിൽ നിന്നും കർത്താവ് കൈയിൽ മണ്ണും വാരിയെടുത്ത് തന്റെ സാമ്യത്തിൽ ആദാമിനെ സൃഷ്ടിച്ചു എന്നുള്ളതാണ്. അതിന്റെ ഒരു ഉദാഹരണമാണ് ഈ അച്ചൻ മണ്ണിനോടു കാണിച്ച ബന്ധം, പ്രകൃതിയോടുള്ളതായ സ്നേഹം, പശുവിനോടും പച്ചക്കറികളോടും അദ്ദേഹം പുലർത്തിയതായ ഒരുതരം നിസ്സംഗമായ ബാന്ധവം. അത് നാം ഒരിക്കലും മറക്കരുത്.

ഭൂമിയുടെ നാലു ഭാഗങ്ങളിൽ നിന്നും പ്രപഞ്ചത്തിന്റെ എല്ലാ കോണുകളിൽ നിന്നും ദൈവം വാരിയെടുത്ത പൂഴിയാണ് നാം. അതിന് ഈ മണ്ണിനോടു ബന്ധമില്ലാതിരിക്കുവാൻ സാധ്യമല്ല. നമ്മൾ എത്ര കുന്തിരിക്കമിട്ടാലും, എംബാം ചെയ്താലും നാം ആ മണ്ണിലേക്ക് മടങ്ങണം. അതാണ് ഇവിടെത്തന്നെയുള്ള



യുഗാന്ത്യ അനുഭവം. അത് നമ്മൾ സ്കെയിൽ വച്ചു വരയ്ക്കുന്ന ദീർഘരേഖയായ കാലത്തിന്റെ അന്ത്യമല്ല. ഇപ്പോൾതന്നെ സന്നിഹിതമായിരിക്കുന്ന, നമ്മുടെ ഓരോ അണുവിലും കോശത്തിലും ഓരോ തരിയിലും നിഹിതമായിരിക്കുന്ന യുഗാന്ത്യമാണ്. വളരെ സന്തോഷത്തോടുകൂടി അച്ചനത് പഠിപ്പിച്ചല്ലോ എന്നോർക്കുകയാണ്. സെമിനാരിയിൽ പഠിപ്പിക്കുന്നത് അതിന്റെ ബാഹ്യമായ വശം മാത്രമാണ്. ഇങ്ങനെയുള്ള ചില ആളുകളുടെ ജീവിതത്തിലൂടെയാണ്, അത് ഇവിടെത്തന്നെയുണ്ടല്ലോ, ഞാൻ പഠിച്ചുവച്ചതൊക്കെ അബദ്ധമായല്ലോ എന്ന് തോന്നാൻ നമുക്ക് ഇടയാകുന്നത്.

എന്റെ പ്രിയ സഹോദരാ, ഈ അവസരത്തിൽ നമ്മുടെ പ്രിയ സഹോദരങ്ങളായ വൈദികരോടും മാതാപിതാക്കളോടും സഹോദരങ്ങളോടും ചേർന്ന് അങ്ങേയ്ക്ക് യാത്രാവന്ദനം ചൊല്ലുന്നു. സോപാന അക്കാദമി ഇവിടെ സ്ഥാപിക്കുവാനായി അദ്ദേഹം ഒത്തിരി താൽപര്യം കാണിച്ചു. അതിന്റെ ഓരോ പരിപാടിക്കും അച്ചൻ കൃത്യമായി പങ്കെടുക്കും. എല്ലാ പരിപാടിയുടെയും അവസാനം ഒരു നന്ദി പ്രകടനമുണ്ട്. ആ നന്ദി പ്രകടനത്തിനായി 'സുപ്പീരിയർ അച്ചനെന്തിയേ' എന്നു നോക്കുമ്പോൾ കാണുകയില്ല. അതിനു മുമ്പ് അദ്ദേഹം എങ്ങനെയോ രക്ഷപ്പെട്ടു പൊയ്ക്കളയും. അദ്ദേഹം നിന്നനിൽപ്പിൽ അപ്രത്യക്ഷനാകും. സ്വയം ഇല്ലാതെയാകും; ബുദ്ധപ്രതിമയുടെ കാര്യത്തിലെന്നപോലെ. നമ്മുടെ അച്ചന്റെ ഭൗതിക ശരീരവും ദ്രവിച്ച് മണ്ണോടു മണ്ണായിത്തീരും. നമ്മുടെ കർത്താവിന്റെ ഉയിർപ്പിനുള്ള വലിയ സാക്ഷ്യം നൽകാൻ അത് ഒരുങ്ങും, രൂപാന്തരപ്പെടും. "നമ്മുടെ താഴ്മയുള്ള ശരീരങ്ങളെ കർത്താവ് തന്റെ മഹത്വമുള്ള ശരീരത്തിന് അനുരൂപമായി രൂപാന്തരപ്പെടുത്തും" എന്നു പൗലോസ് ശ്ലീഹാ പറഞ്ഞത് (ഫിലിപ്പിയർ 3:21) നമുക്ക് വിശ്വസിക്കാം. പ്രിയ സഹോദരാ, വന്ദ്യ പിതാവേ, സമാധാനത്തോടെ പോവുക.

**(ഫാ. ജോർജ് ഫിലിപ്പിന്റെ സംസ്ക്കാര ശുശ്രൂഷാവേളയിൽ പ്രസംഗിച്ചത്. സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്)**



## പ്രകാശമുള്ള നക്ഷത്രം

### ഡോ. ജേക്കബ് മണ്ണുംമൂട്

വിശുദ്ധൻമാരുടെ പ്രാർത്ഥന സുഗന്ധമായി ദൈവസന്നിധിയിലേക്ക് എത്തുന്നു എന്ന് വെളിപാടിന്റെ നിമിഷങ്ങളിൽ യോഹന്നാൻ എഴുതിയത് അനുസ്മരിക്കത്തവിധമായിരുന്നു ജോർജ് ഫിലിപ്പച്ചന്റെ ജീവിതം. യഥാർത് ആത്മീയതയെ സ്വന്തം ജീവിതം കൊണ്ട് നിർവചിച്ച യോഗിവര്യനായിരുന്നു അദ്ദേഹം. വേദം അറിയാവുന്നവൻ വൈദീകനും , ദൈവഹിതം അറിയുന്നവൻ പുരോഹിതനും കർത്താവിന്റെ ആൾ കത്തനാരും ആണെങ്കിൽ ഈ മൂന്നു പദങ്ങളും സമഞ്ജസമായി സമന്വയിപ്പിച്ചു കൊണ്ടാണ് അദ്ദേഹം സ്വയം മാതൃകയായത്. ഭൗമ ജീവിതത്തിന്റെ ഉല്ലാസങ്ങളോ അധികാരത്തിന്റെ അംശവടിയോ പൗരോഹിത്യത്തിന്റെ ഉന്നത സ്ഥാനങ്ങളോ വേഷവിധാനത്തിന്റെ ആഡംബരങ്ങളോ അദ്ദേഹത്തെ ഭ്രമിപ്പിച്ചില്ല. പാമ്പാടി ദയറായിലും ഞാലിയാകുഴി ദയറായിലും മണൽത്തരികളെപോലും നോവിക്കാതെ തീക്ഷ്ണമായ യോഗചര്യകൾ കൊണ്ട് ദൈവത്തെ ഹൃദയംകൊണ്ട് ഉപാസിച്ച അദ്ദേഹം പ്രകാശമുള്ള നക്ഷത്രമായി തട്ടിൻപുറം കുന്നിൽ എന്നും ജ്വലിച്ചു നിൽക്കും!

ചിലരുടെ മൗനം വാക്കുകളെക്കാൾ തീവ്രമാണ്.സമർപ്പിത ജീവിതത്തിന്റെ ഉത്തമ മാതൃകയായ ജോർജ് ഫിലിപ്പച്ചനെക്കുറിച് ചിന്തിക്കുമ്പോൾ വാചാടോപതകളൊട്ടുമില്ലാതെ, പൊതു ഇടങ്ങളിൽ വെളിപ്പെടാത്ത കൃശഗാത്രൻ. സന്ന്യസ്ത വഴിയിലെ നിയോഗം തിരിച്ചറിയുക അതിനോട് നീതി പുലർത്തുക യഥാർത്ഥത്തിൽ അതൊരു വെല്ലുവിളിയാണ്. പണ്ഡിതനെങ്കിലും ദാസനൊത്ത വിനയം. സ്ഥാനമാനങ്ങളും, ഭൗതിക സമ്പാദനത്തിനുള്ള സാധ്യതകളും ഉപേക്ഷിച്ച് പൂർണ സമയവും ഞാലിയാകുഴി മാർ ബസേലിയോസ് ആശ്രമാവൃതിയിലുള്ള ജീവിതം. വൈദികസ്ഥാനികൾക്ക് ഒരുത്തമ പാഠപുസ്തകമായിരുന്നു. നിർമ്മമനായ് ജീവിച്ച് സന്ന്യാസ ജീവിതത്തിന്റെ മാധുര്യം ആവോളം നുകർന്ന്, തനിക്ക് ഏറെ പ്രിയപ്പെട്ട ആത്മീയ കൃഷിത്തോട്ടത്തിനു സമീപം ഗുരുവിന്റെ സമാധി സ്ഥലത്തോടും ചേർന്ന് നല്ല ഓർമ്മകളെ കാലത്തിന് കൈമാറി ഈ പിതാവ് ഇനി അന്ത്യവിശ്രമം കൊള്ളും.

**- ഫാ. അലക്സ് തോമസ്**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# പ്രാർഥനയ്ക്കായി സമർപ്പിച്ച ജീവിതം; ഫാ. ജോർജ് ഫിലിപ്പിന് വിട

ഞാലിയാകുഴി: 'ഉത്തമനായ സന്യാസി' അന്തരിച്ച ഫാ. ജോർജ് ഫിലിപ്പിനെ പരിചയപ്പെടാൻ അവസരം ലഭിച്ച ആളുകളിൽ അധികവും അദ്ദേഹത്തിന് നൽകിയിരുന്ന വിശേഷണം ഇതായിരുന്നു. അംഗീകാരങ്ങളോടും ബഹുമതികളോടും പദവികളോടും മുഖം തിരിച്ചു നടന്ന് മൗനത്തെ വ്രതമായി കണ്ട് ദയറ ജീവിതകാലമത്രയും പ്രാർഥനയ്ക്കായി ചെലവഴിച്ച ഫാ. ജോർജ് ഫിലിപ്പിനു ലഭിച്ച ഏറ്റവും ഉചിതമായ വിശേഷണവും ഇതുതന്നെയായിരുന്നു.

ഫാ. ജോർജ് ഫിലിപ് ഒന്നര പതിറ്റാണ്ടിലേറെയായി ഞാലിയാകുഴി മാർ ബസേലിയോസ് ദയറായുടെ ഭാഗമാണ്. കാലം ചെയ്ത ഗീവർഗീസ് മാർ ഈവാനിയോസിന്റെ ഒപ്പമായിരുന്നു തുടർന്നുള്ള ജീവിതക്രമം ചിട്ടപ്പെടുത്തിയത്. മാർ ഇവാനിയോസിന്റെ പിന്തുടർച്ചക്കാരനായി 2012–ൽ ഞാലിയാകുഴി ദയറയുടെ സുപ്പീരിയർ സ്ഥാനത്തെത്തി. ദയറയിൽ പെരുന്നാൾ വേളകളിലും വിശിഷ്ടാതിഥികൾ എത്തുമ്പോഴും മറ്റും തിരക്കുകളിൽ പെടാതെ ശാന്തനായി സ്വന്തം മുറിക്കുള്ളിൽ ധ്യാനത്തിൽ ചെലവഴിക്കാനാണ് ഫാ. ജോർജ് താൽപര്യപ്പെട്ടിരുന്നത്.

വിരമിക്കൽ പ്രായപരിധി എത്തുന്നതിനു മുൻപ് പള്ളി ചുമതലകളിൽ നിന്നു സ്വയം ഒഴിവായി ദയറയിൽ പ്രാർഥനാ ജീവിതത്തിൽ കൂടുതൽ ശ്രദ്ധിക്കാൻ താൽപര്യം അറിയിച്ചിരുന്നു. റമ്പാൻ സ്ഥാനത്തേക്ക് ഉയർത്താനുള്ള ആലോചന പലപ്പോഴും ഉയർന്നു വന്നെങ്കിലും അതിനെയെല്ലാം സ്നേഹപൂർവം നിരസിച്ചു. ദയറാ അന്തരീക്ഷത്തിൽ കഴിയാൻ താൽപര്യം പ്രകടിപ്പിച്ച് എത്തിയ അനേകരുടെ ഗുരുവും വഴികാട്ടിയുമായിരുന്നു. ഞാലിയാകുഴി ദയറയിൽ താമസിച്ച് പിന്നീട് സെമിനാരിയിൽ പഠനത്തിനും തുടർന്ന് വൈദികപദവിയിലും എത്തിയവർ അനേകരാണ്.

അനേകം വൈദികരുടെ ആത്മീയഗുരുവാണ് ഫാ. ജോർജ്. മെത്രാപ്പൊലീത്താമാർ ഉൾപ്പെടെയുള്ളവരുടെ കുമ്പസാര ഗുരുവുമായിരുന്നു. പ്രകൃതി ജീവനത്തെ സ്നേഹിക്കുകയും ആ ശൈലി പ്രാവർത്തികമാക്കാൻ ശ്രമിക്കുകയും ചെയ്തിരുന്ന ഫാ. ജോർജ് ബഹളങ്ങൾ ഇഷ്ടപ്പെട്ടിരുന്നില്ല. മിതഭാഷിയായിരുന്നു. നിയമ ബിരുദധാരി കൂടിയായ അദ്ദേഹത്തിന് സംസ്കൃതത്തിൽ അഗാധ പാണ്ഡിത്യം ഉണ്ടായിരുന്നു. പശുവളർത്തലും കൃഷിയും അദ്ദേഹത്തിന് ഏറെ താൽപര്യമുള്ള പ്രവൃത്തികളായിരുന്നു.



'സുഭാഷ് പലേക്കർ കൃഷി രീതി' പഠിച്ച് അതു നടപ്പാക്കാൻ ശ്രമിച്ചിരുന്നു. മിക്കവാറും ഭക്ഷണം സ്വയം പാകം ചെയ്താണ് കഴിച്ചിരുന്നത്. മാർ ഇവാനിയോസിന്റെ കാലശേഷം ഞാലിയാകുഴി ദയറയിൽ മാത്രമായി ഒതുങ്ങി ഫാ. ജോർജിന്റെ ജീവിതം. കുർബാനയ്ക്കും മറ്റു ശുശ്രൂഷകൾക്കും ദയറ ചാപ്പലിൽ മുടക്കമില്ലാതെ, കഴിയുമെങ്കിൽ ആദ്യം തന്നെ എത്തുമായിരുന്നു. ഞാലിയാകുഴി ദയറയിലെ അംഗങ്ങളായ 3 പേർ അടുത്തയിടെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ടത് ഫാ. ജോർജ് ഫിലിപ്പിന് ഏറെ സന്തോഷം പകർന്നിരുന്നു.

രണ്ടു മാസം മുൻപ് ദയറയുടെ സുപ്പീരിയർ പദവിയിൽ നിന്ന് ഒഴിഞ്ഞ് കൂടുതൽ സമയവും നിശ്ശബ്ദ ധ്യാനത്തിലേക്ക് ജീവിതത്തെ ക്രമപ്പെടുത്തിയതിനു പിന്നാലെയാണ് അപ്രതീക്ഷിത വേർപാട്. മാതൃഇടവകയായ പുതുപ്പള്ളി പള്ളിയിലും ഭവനത്തിലും പ്രാർഥന നടത്തിയ ശേഷം രാത്രി ഞാലിയാകുഴി ദയറയിൽ ഭൗതികശരീരം എത്തിച്ചു. ഒട്ടേറെയാളുകൾ അന്തിമോപചാരമർപ്പിച്ചു.

## കുന്തിരിക്കത്തിന്റെ സുഗന്ധം പോലെ

### ഫാ. ഡോ. ബി. വർഗീസ്

ജോർജ് ഫിലിപ്പ് അച്ചൻ ദൈവസന്നിധിയിലേക്ക് യാത്രയായി. അച്ചൻ സെമിനാരിയിൽ എന്റെ ജൂനിയർ ആയിരിരുന്നു. MA LLB പഠനത്തിന് ശേഷമാണ് സെമിനാരിയിൽ ചേർന്നത്. അതിനാൽ 'വക്കിൽ' എന്നാണ് സഹപാഠികൾ വിളിച്ചിരുന്നത്. പിന്നീട് 'അച്ചൻ' കൂട്ടി ചേർത്തു. സൗമ്യനും വിനയാന്വിതനും ആയിരുന്നു. എല്ലാവരോടും നല്ല ബന്ധം പുലർത്തി. ആരുടെയും പ്രേരണ ഇല്ലാതെ സന്യാസിയും താപസ്സനും ആയി. മെത്രാൻ ആകാനുള്ള ആഗ്രഹത്തിലല്ല അവിവാഹിത ജീവിതം തെരഞ്ഞെടുത്തതെന്നു പിൽക്കാല ജീവിതത്തിൽ നിന്നും വ്യക്തമാണ്.

സന്യാസിയായി കറങ്ങി നടന്നു ശ്രദ്ധയും ആദരവും നേടാൻ ശ്രമിച്ചില്ല. ആ ജീവിതത്തിന്റെ സാക്ഷ്യവും മൂല്യവും' 'സന്യാസി' എന്ന പ്ലാകാർഡും ആയി ഓടി നടക്കുന്നവർക്കും ഫേസ്ബുക്കിലെ അവരുടെ ഫാൻസ് ക്ലബ് കാർക്കും മനസ്സിലാവില്ല. തീവ്രമായ ഉപവാസം അദ്ദേഹത്തിന്റെ ആരോഗ്യം മോശമാകാൻ ഇടയാക്കിയിരിക്കാം. എന്നാലും ശാന്തമായ അന്ത്യമായിരുന്നു അദ്ദേഹത്തിന്റേത്. ജീവിത നൈർമ്മല്യതിന്റെ അടയാളം ആണത്.

ശനിയാഴ്ച രാവിലെ അദ്ദേഹത്തെ മുറിയിൽ അബോധാവസ്ഥയിൽ കണ്ടെത്തി. പിറ്റേ ദിവസം ഞായറാഴ്ച അനേകം വൈദികർ വി. കുർബാനയിൽ അദ്ദേഹത്തെ ഓർത്തു പ്രാർത്ഥിച്ചു. വി. കുർബാനക്കു ശേഷം ത്രോണോസിലെ മെഴുകുതിരി അണക്കുന്ന സമയം ഒരു തിരിനാളം അണയുന്നതുപോലെ അദ്ദേഹം കടന്നു പോയി.



കുന്തിരിക്കത്തിന്റെ സുഗന്ധം പോലെ ചിലരുടെ എങ്കിലും മനസ്സിൽ ആ ഓർമ തങ്ങി നിൽക്കും. വൈദിക ശ്രുശൂഷക്കും സന്യാസ ജീവിതത്തിനും വിശ്വസനീയതയും മൂല്യവും നൽകുന്നത് അദ്ദേഹത്തെ പോലെയുള്ളവരാണ്. എന്റെ തലമുറയിലെ ഒരു യഥാർത്ഥ സന്യാസ വൈദികൻ. He was genuine... Never fake .... Never... That makes him different...

Article

# PROUD TO BE A TEACHER

**Fr Dr P S Varghese**
**(Principal, MGM College, Dimapur)**

"Better than a thousand of days of delightful study is one day with a great teacher."

Getting to spend one day with a great teacher is better than gazing at a thousand pages of delight-less text. Despite the fact that the above-mentioned lines are Japanese proverbs, they are very relevant today, especially during this Teacher's Day.

The late Dr. Sarvepalli Radhakrishnan (1888-1975) was a true teacher par excellence who became a statesman and held the prestigious position of Vice-President, and then the title of the first citizen of India. Among his visions was to dedicate his birthday, 5th September, as Teachers' Day in India, is a memorable day.

Remembrance, its beauty is beyond words. The beauty of certain religious customs is solely built upon remembrance. An example is the Orthodox way of worship. It is based on memories of Lord Jesus, His incarnation, His crucifixion, death, and most importantly His resurrection. Almost all religions follow their own legacy. This beauty of remembrance is still alive in every culture and religion.

As we remember Dr.S. Radhakrihnan on this auspicious day, it is not just about remembering him alone; rather, it is about remembering all of the gurus who have taught us from Nursery to Higher Education.

With a great teacher, wisdom flows. There are times when mere presence itself is edifying. The way they teach verbally and non-verbally with gestures, with words; even with their silence is one way they teach.

We are certainly missing such great teachers. It was Jesus who was a great teacher. Jesus answered very patiently and prudently when Pheresis and Sadhukis asked him twisting questions and caught him in what he was saying.

According to Indian ethos, education is for enlightenment. It is possible to achieve enlightenment in the presence of a guru in silence or solitude. A great teacher can delight their students not just for one day, but forever.

Our studies are sometimes less enjoyable for a variety of reasons. It's not the big building, it's not more comfortable, and it's not the luxury that makes studying more enjoyable.

My life has been influenced by a few of my teachers. One among them is Teacher Rajamma, my Class-10 teacher, Rev.Fr.Dr.K.M.George, a great theologian and outstanding teacher, while we were studying at Orthodox Theological Seminary, Kottayam, Kerala, I was delighted to get his two or three classes in one semester, but still I remember those classes.






Rev.Fr.Dr.Reji Mathew, the former Principal of Nagpur St.Thomas Orthodox Theological Seminary was another delighted instructor. Rev.Fr.Dr.Bijesh Philip was another amazing mentor.

I got a few memorable classes on research and writing papers from my research guide, late. Dr. C. P. Alexander, former Vice-Chancellor of ICFAI University, Dimapur, Nagaland during the coursework period. It is still cherished and delighted. It was he who taught me the art of writing. It is my humble remembrance and homage to his soul.

The quality counts more than the quantity. Mentors, how many of our students can recollect their memories of our classes. Whenever we prepare for a class, remember the wisdom our teachers have shared with us. In spite of their proficiency in their subject, the amount of effort they put into their work is what makes it rewarding.

Lecturers alone are no longer sufficient to educate a student in today's world. To make our class a delight, we need to read more, take more notes, and prepare more. Little extras like this make a big difference. You should not rely only on notes and explanations that are centuries old. The combination of a contemporary outlook, a good worldview, and outcome-based education has a lot to say everywhere.

Education of the heart and education of the head are inextricably linked. According to Aristotle, knowledge, and wisdom should be incorporated into the welfare of the community with a compassionate heart.

To a great extent, teachers' inherent qualities influence their students. A teacher's compassion, love, care, and sympathy will automatically influence his/her students to a great extent.

"Educating the mind without educating the heart is no education at all."

Let Aristotle's words serve as an eye-opener for all of us. On this Teachers day, let us rejuvenate our commitment towards this God given opportunity to recreate the world to its fullest. Happy Teacher's Day to all the wonderful educators????

❑

## പ. കാതോലിക്കാ ബാവാ എലിസബേത്ത് രാജ്ഞിയുടെ നിര്യാണത്തിൽ അനുശോചനമറിയിച്ച് ചാൾസ് രാജാവിന് അയച്ച കത്ത്

catholicos@mosc.in
officeofthecatholicos@mosc.in

0481 - 2574323, 2578500
www.mosc.in

**The Malankara Orthodox Syrian Church**
CATHOLICATE OF THE EAST

BASELIOS MARTHOMA MATHEWS III
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN



CATHOLICATE PALACE
KOTTAYAM - 686 004
KERALA, INDIA

**September 09, 2022**

**His Majesty King Charles III**
Buckingham Palace
London, UK

**CONDOLENCE NOTE**

We hear about the sad demise of our beloved Queen Elizabeth II. It's a great loss to the people of the world, especially for the citizens of the United Kingdom. She was a great personality who got the opportunity to work as a leader and to be a witness to many historical events of the world. There is no doubt that her dedication to the country and interest in performing royal duties will be remembered for generations to come. Her strategic stance enabled the people of the United Kingdom to overcome many crises.

On behalf of the Indian (Malankara) Orthodox Church, especially our faithful who are living in the United Kingdom, we standby with the whole country and world to express our profound condolences to Your Majesty and all the members of the Royal Family, as well as the Government and people of the United Kingdom and the Commonwealth. We pray to the Lord Jesus Christ to grant Her Majesty the heavenly rewards promised to good stewards and faithful servants. May God rest the Queen's soul and may her memory live forever.

May the peace and grace of our Lord Jesus Christ be with you.

**Baselios Marthoma Mathews III**

## യു.കെ., യൂറോപ്പ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് എലിസബേത്ത് രാജ്ഞിയുടെ നിര്യാണത്തിൽ അനുശോചനമറിയിച്ച് ചാൾസ് രാജാവിന് അയച്ച കത്ത്

**THE INDIAN (MALANKARA) ORTHODOX CHURCH**
Diocese of UK- Europe and Africa
**Dr. Mathews Mar Thimothios, Metropolitan**
Prof. Orthodox Theological Seminary, Kottayam, India

**Menorah Orthodox Centre,**
Venmony P.O,
Chengannoor – 689509
Kerala, India.
*Tel: +91 479 2351 722*
*Mobile: +91 944 7718 511*
*E-mail: thimothiosmathews@gmail.com*



**Malankara House**
35 Henman Close
Swindon
SN25 4ZW
*Tel: +44 179 3297 591*
*Mobile: +44 754 1814 466*
*E-mail: office@indianorthodoxuk.org*

**GEN/ UK /22 /077**

**09 September 2022**

**His Majesty The King Charles III**

**United Kingdom**

Your Majesty The King,

It is with profound grief we the members of the Indian (Malankara) Orthodox Church, Diocese of UK-Europe and Africa express our deepest condolence on this sad occasion of the parting of Her Late Majesty The Queen Elizabeth II.

Her Majesty was a person with charisma and vigour who always had a vision for the betterment of the humankind. Her Majesty the Queen will always be remembered in the history as a person who uphold true Christian values in life who devoted her life and service for the people and the nation.

Our thoughts and prayers are with Your Majesty The King and the Royal family at this very difficult time. May The Almighty God comfort us all especially the Royal Family to come in terms with the difficult situation.

We Pray to Almighty God that May the soul rest in peace.

+ **Mathews Mar Thimothios Metropolitan**
Bishop- Diocese of UK-Europe and Africa
Indian (Malankara) Orthodox Church




തിരുവനന്തപുരം ഭദ്രാസന വേദപ്രവീൺ ബിരുദദാന സമ്മേളനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്യുന്നു.




കുമ്പഴ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രലിലെ എട്ടുനോമ്പാചരണത്തിന്റെ എഴുപതാം വർഷത്തിന്റെ ഭാഗമായി നടപ്പിലാക്കുന്ന സപ്തതി സഹായ പദ്ധതിയുടെ ഉദ്ഘാടനം പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവഹിച്ചു. പദ്ധതിയുടെ ലോഗോ ബാവാ പ്രകാശനം ചെയ്തു. സാമ്പത്തിക സഹായ പദ്ധതിയുടെ ആദ്യ തുക ഇടവക ട്രസ്റ്റി ജോജി മാത്യൂസിന് ബാവ നൽകി.

വചനതീർത്ഥം

# അവിശ്വാസമെന്ന ദുരന്തം

## വാങ്ങിപ്പിനു ശേഷം നാലാം ഞായറാഴ്ച (വി. മർക്കോസ് 6:1–6)

ഫാ. കെ. കെ. വർഗീസ്



വി. മർക്കോസിന്റെ സുവിശേഷം ആറാം അധ്യായം ഒന്നു മുതൽ ആറു വരെയുള്ള വാക്യ പഠനത്തിൽ, അവിശ്വാസം മൂലമുള്ള ദുരന്തത്തിന് നാം സാക്ഷ്യം വഹിക്കാൻ പോകുന്നു. ഇവിടെ, ക്രിസ്തുവിൽ വിശ്വസിക്കേണ്ടിയിരുന്നവർ പിന്തിരിഞ്ഞു പോകുന്നു. ക്രിസ്തുവിനെ ആശ്ലേഷിക്കേണ്ട ചില ആളുകൾ അവനെ നിരസിക്കുന്നതും കാണാം.

വിശുദ്ധനായ മർക്കോസിന്റെ സുവിശേഷം ഒന്നാം അധ്യായം 29 മുതലുള്ള വാക്യങ്ങളിൽ തുടങ്ങി, ഈ ആഴ്ചയിലെ ഏവൻഗേലിയൻ വരെ ഉള്ള വേദഭാഗങ്ങളിൽ, കർത്താവ്, വിശ്വസിച്ചവരുടെ മേൽ അതിശയങ്ങളും അടയാളങ്ങളും പ്രവർത്തിക്കുന്നത് നാം കാണുന്നു.

പ്രകൃതിയുടെ മേൽ (4:35–41), പിശാചുക്കളുടെ സൈന്യത്തിന്റെ മേൽ (5:9 –13), പന്ത്രണ്ടു വർഷമായി നീണ്ടുനിൽക്കുന്ന രോഗത്തിൻ മേൽ (5:2534), മരണത്തിനു മേൽ പോലും (5:35–43), ക്രിസ്തു തന്റെ ശക്തിയും അധികാരവും തെളിയിച്ച് കഴിഞ്ഞു.

ഇവിടെ എല്ലാം അത്ഭുതങ്ങൾക്കൊപ്പം, വിശ്വാസത്തിന് ഒരു പ്രത്യേക ഊന്നൽ കൂടി ഉണ്ടായിരുന്നു. വിശ്വാസത്തിലൂടെയാണ് അവളുടെ യഥാർത്ഥ രോഗശാന്തി വന്നതെന്ന് യേശു സ്ത്രീക്ക് ഉറപ്പു നൽകി (5:34) വിശ്വസിക്കുന്നതിൽ തുടരാൻ യായീറോസിനെ കർത്താവ് ഉദ്ബോധിപ്പിച്ചു (5:36).

എന്നാൽ ഇപ്പോൾ ആറാം അധ്യായത്തിലേക്ക് കടക്കുമ്പോൾ, വിശ്വാസത്തിന്റെ അഭാവം നാം കാണുന്നു. ദൈവത്തോടുള്ള അവിശ്വാസം മൂലം, ഹവ്വാ വിലക്കപ്പെട്ട ഫലം തിന്നുന്നു.

അതേ അവിശ്വാസം, വാഗ്ദത്ത ഭൂമിയിൽ നിന്ന് ഇസ്രായേലിനെ അകറ്റി നിർത്തുകയും (സംഖ്യ.14:26–30), ആ അവിശ്വാസം തന്നെ യഹൂദന്മാർക്ക് അവരുടെ പ്രവാചകന്മാരെ അവഗണിക്കുവാനും, ആത്യന്തികമായി അവരുടെ മിശിഹായെ ക്രൂശിക്കുവാനും കാരണമായി.

അവിശ്വാസം സ്വാർത്ഥതയ്ക്കും അഹങ്കാരത്തിനും കാരണമാകുന്നു. സ്വർഗ്ഗത്തിൽ എത്താനുള്ള ഒരേയൊരു മാർഗ്ഗം പ്രദാനം ചെയ്യാൻ വന്ന ദൈവമായി അവനെ കാണുന്നതിൽ നിന്നും നമ്മെ തടസ്സപ്പെടുത്തുവാൻ, അവിശ്വാസം വഴി ഇടയാവുന്നു.

അതേ അവിശ്വാസമാണ്, ഒരു നഗരം മുഴുവൻ തങ്ങളുടെ മിശിഹായെ നിരസിക്കാനും അവനോട് പരുഷമായി പെരുമാറാനും ഇടയാക്കുന്നത് (6:16).

**1. വീട്ടുകാരുടെ അവിശ്വാസം/familiarity breeds contempt**

വാക്യം 1, 'യേശു അവിടെ നിന്ന് പോയി' – എവിടെ നിന്ന്? കഫർനഹൂം. കൊടുങ്കാറ്റിനെ ശമിപ്പിക്കുന്നതിനും, ഭൂതങ്ങളുടെ ഒരു സൈന്യത്തെ പുറത്താക്കുന്നതിനും, നീണ്ട പന്ത്രണ്ട് വർഷമായി രോഗിയായ ഒരു സ്ത്രീയെ സുഖപ്പെടുത്തുന്നതിനും, സിനഗോഗ് ഉദ്യോഗസ്ഥന്റെ മരിച്ചുപോയ മകളെ ഉയിർപ്പിക്കുന്നതിനുമായി, യേശു തന്റെ നാട്ടിലേക്ക് വരുന്നു.

തന്റെ ദൈവത്വത്തിന്റെ വ്യക്തമായ ഈ സൂചകങ്ങൾ അവരുടെ മുമ്പത്തെ തിരസ്കാരത്തെ മയപ്പെടുത്തുമെന്നും അവർ രക്ഷയുടെ ഏക പാതയായി അവനെ സ്വീകരിക്കുമെന്നും ഒരുപക്ഷേ കർത്താവ് പ്രതീക്ഷിക്കുന്നു.

(അവൻ ജനിച്ചത് ബെത്ലഹേമിലാണ്, പക്ഷേ വളർന്നത് നസ്രത്തിലാണ് – അതിനാൽ സുവിശേഷ എഴുത്തുകാർ നസ്രേത്ത് അദ്ദേഹത്തിന്റെ ജന്മദേശമായി കണക്കാക്കി. ഗലീലി കടലിനും മെഡിറ്ററേനിയൻ കടലിനും ഇടയിലുള്ള നസ്രത്ത്. യേശു തന്റെ ജീവിതത്തിന്റെ മുപ്പത് വർഷം ചെലവഴിച്ചത് ഇവിടെയാണ്. അവൻ തന്റെ പരസ്യ ശുശ്രൂഷ ആരംഭിക്കുന്നതിന് മുൻപ് ഒരുങ്ങിയ സ്ഥലമാണ്).

തന്നെ അടുത്തറിയുന്ന അതേ ആളുകളിലേക്ക് അവൻ ഇപ്പോൾ എത്തിച്ചേരുന്നു. അവരുടെ രക്ഷയുടെ ആവശ്യകതയെക്കുറിച്ച് അവർക്ക്



സാക്ഷ്യം നൽകാനും അവരുടെ ദൈവത്തിലുള്ള ആശ്രയത്വം പ്രകടിപ്പിക്കാനും അവൻ ശ്രമിക്കുന്നു. സങ്കടകരമെന്നു പറയട്ടെ, ആദ്യം മതിപ്പുളവാക്കിയെങ്കിലും അവർ അവിശ്വാസത്തോടെയാണ് പ്രതികരിക്കുന്നത്.

അവൻ അവിടെ, അവരാൽ നിരസിക്കപെട്ടു. എല്ലാ ക്രിസ്തു അനുയായികളും തിരസ്കരിക്കപ്പെടും, പീഡിപ്പിക്കപ്പെടും. നിങ്ങൾ നിരസിക്കപ്പെടും. ഭയപ്പെടരുത് എന്ന് അവന്റെ ഈ വരവ് നമ്മെ ഓർമ്മപ്പെടുത്തുന്നു. നിങ്ങളെ അടിക്കും, വേദനിപ്പിക്കും, അപകീർത്തിപ്പെടുത്തും, അവഗണിക്കും, പരിഹസിക്കും. 'എന്നാൽ ക്രിസ്തുയേശുവിൽ ഭക്തിയോടെ ജീവിപ്പാൻ മനസ്സുള്ളവർക്കു എല്ലാം ഉപദ്രവം ഉണ്ടാകും' (2 തിമൊഥെയൊസ് 3:12 )

പിതൃ നഗരത്തിൽ ഒരുവന് ലഭിക്കുന്ന അംഗീകാരമാണ് /തുടർച്ചയായ അറിവാണ് ഏറ്റവും പ്രധാനം. എന്നാൽ, നിരന്തരമായ പരിചയം അവഗണനയിലേക്ക് നയിക്കുവാൻ ഇടയാവുകയുമരുത്. അവനോടുള്ള നമ്മുടെ അധമ്യമായ പ്രണയം പിന്നീട് മൂന്നാമത്തെയോ നാലാമത്തെയോ ഒക്കെ ആയി കുറഞ്ഞു പോയിട്ടുണ്ട്./ആദ്യ സ്നേഹം വിട്ടുകളഞ്ഞു.

ഏത് സൈബീരിയയിൽ പോയും അവനെ സേവിക്കാനുള്ള മനോഭാവം പിന്നീട് സൗകര്യപ്രദമായ മേഖലകളിലേക്ക് മാത്രം ചുരുങ്ങിയിട്ടുണ്ട്. അവന്റെ വചനത്തിനായുള്ള നമ്മുടെ വിശപ്പ്, എവൻഗേലിയോൻ വായനയിലേക്ക് മാത്രം പരിമിതപ്പെട്ടിട്ടുണ്ട്. സദായിപ്പോഴും അവനുമായി പുലർത്തേണ്ട ആത്മബന്ധം ആഹാരത്തിനു മുൻപുള്ള പ്രാർത്ഥനയായി മാത്രം ഗതി മാറിയിട്ടുണ്ട്. അവന്റെ സഭയ്ക്ക് നാം ആദ്യം കൊടുക്കണ്ടത്, ബാക്കിയുണ്ടെങ്കിൽ ആവാം എന്ന് കുറഞ്ഞിട്ടുണ്ട്. ക്രിസ്തുവിനോടും അവന്റെ വചനത്തോടും ഉള്ള നമ്മളുടെ പരിചയം, അസംതൃപ്തിയോ ഉദാസീനമോ മോശമോ നിന്ദ്യമോ ആയിത്തീരാൻ നമ്മൾ അനുവദിച്ചിട്ടുണ്ടോ? ഇന്ന് തന്നെ ആ മനോഭാവം തീയിടുക.

എന്തെന്നാൽ, യേശു നസ്രത്തിൽ ശുശ്രൂഷ ചെയ്യാൻ തുടങ്ങുമ്പോൾ കാണുന്ന വിസ്മയകരമായ പ്രതികരണം അവിശ്വാസത്തിലേക്കുള്ള പെട്ടെന്നു മാറുന്നതിന് നാം സാക്ഷ്യം വഹിക്കുന്നു (വി. മർക്കോസ് 6:2, വി. ലൂക്കോസ് 4:22). അത് അനുവദിച്ചു കൂടാ.

**2. അവിശ്വാസം. അമാനുഷികതയെ തള്ളിക്കളയുന്നു**

വാക്യം 2, 'ശബ്ബത്ത് വന്നപ്പോൾ അവൻ സിനഗോഗിൽ പഠിപ്പിക്കാൻ തുടങ്ങി.' രണ്ട് കാര്യങ്ങൾ ഇവിടെ സംഭവിച്ചു. ഒന്നുകിൽ ശബ്ബത്ത് ആകുവാൻ

അവൻ കാത്തിരുന്നു. (ഒരു റാബിയെ പോലെ, സാധ്യമാകുന്നത്രയും ഉചിതവും പരമ്പരാഗതവും ആയി ചെയ്യുന്നതിന്) അല്ലെങ്കിൽ മറ്റെല്ലായിടത്തേയും പോലെ അവൻ വന്നയുടനെ നാട്ടിലെ ജനക്കൂട്ടം അവന്റെ അടുത്തേക്ക് ഒഴുകിയില്ല - അദ്ദേഹത്തിന് ലഭിച്ചത് ആവേശകരമായ ഒരു സ്വീകരണം ആയിരുന്നില്ല.

(യേശു ഒരു സിനഗോഗിൽ പഠിപ്പിക്കുന്ന അവസാന സമയങ്ങളിൽ ഒന്നാണിത്. കൂടാതെ, നസ്രത്തിലെ അദ്ദേഹത്തിന്റെ അവസാന സമയമാണിത്.

സിനഗോഗ് തിരസ്കരണ സ്ഥലമായി മാറിയിരുന്നു. പിന്നീട്, യേശു തന്റെ ഔപചാരിക പഠിപ്പിക്കലുകളിൽ ഭൂരിഭാഗവും വീടുകളിലും മുറ്റങ്ങളിലും കുന്നിൻപുറങ്ങളിലും ഒക്കെയാണ് നിർവഹിക്കുന്നത്. ഖേദകരമെന്നു പറയട്ടെ, ഈ പ്രതികരണം ആവേശവും വിശ്വാസവുമല്ല, മറിച്ച് ഒരു വിസ്മയമായിരുന്നു (6:2).

അത് പെട്ടെന്ന് അപകർഷതാബോധത്തിലേക്കും അവിശ്വാസത്തിലേക്കും വഴിമാറി. യേശുവിൽ നിന്ന് കേട്ടതും കണ്ടതുമായ കാര്യങ്ങളെക്കുറിച്ച് അവർ ചിന്തിക്കുമ്പോൾ, അവരോടൊപ്പമുള്ള അവന്റെ ചരിത്രത്തിനപ്പുറത്തേക്ക് പോകാൻ അവർക്ക് കഴിഞ്ഞില്ല. അവന്റെ മനുഷ്യത്വത്തെ മറികടക്കാൻ അവർക്ക് കഴിഞ്ഞില്ല. അഗാധ ജ്ഞാനിയായ ഈ ഗുരുവിന്റെ, ദൈവകൃപയാൽ നിറഞ്ഞ ഈ അത്ഭുത പ്രവർത്തകന്റെ വ്യക്തിത്വത്തെക്കുറിച്ച് അവർ അസ്വസ്ഥത പ്രദർശിപ്പിച്ചു.

അവൻ ഒരു റബ്ബിയുടെ സ്വാധീനത്തിലും പഠിച്ചിട്ടില്ലെന്ന് അവർക്കറിയാമായിരുന്നു. അദ്ദേഹത്തിന് ശരിയായ യോഗ്യതാപത്രങ്ങൾ ഇല്ലായിരുന്നു. അതുകൊണ്ട് അദ്ദേഹം ഈ ശുശ്രൂഷയ്ക്ക് അർഹനല്ല എന്നവർ കരുതി. നസ്രത്തുകാർ തങ്ങളുടെ എതിർപ്പുകൾ ചോദ്യങ്ങളുടെ രൂപത്തിൽ പ്രകടിപ്പിക്കുന്നു.

അത് അവരുടെ അവിശ്വാസി ഹൃദയങ്ങളെ തുറന്നുകാട്ടുന്നു. അവരുടെ ആശ്ചര്യം ബഹുമാനത്തിലേക്കല്ല, മറിച്ച് ആക്രമണത്തിലേക്കായിരുന്നു. അവർ എന്ത് ചോദ്യങ്ങളാണ് ചോദിക്കുന്നത്?

**3. എവിടെ നിന്ന്??**

ദൈവത്തിനു വേണ്ടി സംസാരിക്കുകയും ദൈവത്തിലേക്കുള്ള വഴി കാണിക്കുകയും ചെയ്യുന്നവനായി അവനെ ചൂണ്ടിക്കാണിച്ചുകൊണ്ട് ദൈവം ക്രിസ്തുവിൽ പ്രവർത്തിക്കുന്നുണ്ടെന്ന് അവരെ കാണിക്കുന്നതിനാണ് ഈ അത്ഭുതകരമായ പ്രവർത്തനങ്ങൾ. എന്നാൽ ചരിത്രത്തിനപ്പുറത്തേക്ക് പോകാൻ അവർക്ക് കഴിഞ്ഞില്ല. രോഗം, കുഷ്ഠം, തളർവാതം, ശോഷിച്ച കൈ, കൊടുങ്കാറ്റ്, ഭൂതങ്ങൾ, രോഗം, മരണം പോലും മേൽ ക്രിസ്തുവിന്റെ ശക്തിയെക്കുറിച്ച് അവർ കേട്ടിരുന്നു. ക്രിസ്തുവിൽ നിന്ന് അത്ഭുതങ്ങൾ ഒഴുകി. അവർ ആ ശക്തിയെ അംഗീകരിച്ചു, എന്നാൽ അവന്റെ ശക്തി ദൈവത്തിൽ നിന്നുള്ളതാണെന്ന് അംഗീകരിക്കുന്നതിൽ അവർ പരാജയപ്പെട്ടു.

അവന്റെ അധികാരത്തിന്റെയും ജ്ഞാനത്തിന്റെയും ശക്തിയുടെയും ഉറവിടത്തെ ആദരിക്കുന്നതിൽ അവർ പരാജയപ്പെട്ടു. അവിടെ നിന്നില്ല - അവിശ്വാസത്താൽ അവർ ജ്വലിച്ചുകൊണ്ടിരുന്നപ്പോൾ രോഷാകുലരായി, പരുഷമായി അവർ ക്രിസ്തുവിന്റെ പശ്ചാത്തലത്തെയും അവന്റെ നിയമസാധുതയെയും അവന്റെ കുടുംബത്തെയും പോലും ആക്രമിക്കാൻ തുടങ്ങി.

**4. ഇവൻ.....അല്ലേ..**

മറിയയുടെ മകൻ ഇത് യേശുവിനെയും മറിയത്തെയും ലക്ഷ്യം വച്ചുള്ള ക്രൂരമായ പരിഹാരമാണ്. യഹൂദ സംസ്കാരത്തിൽ എങ്ങനെയാണ് പുത്രന്മാർ തിരിച്ചറിയപ്പെട്ടത്? അവരുടെ പിതാവിന്റെ പേര് വഴി.

ഒരാളെ അവന്റെ അമ്മയുടെ മകൻ എന്ന് വിളിക്കുന്നത് അവന്റെ പിതാവ് ആരെന്ന് അറിയാത്തപ്പോൾ മാത്രമാണ് (വ്യഭിചാരിണിയുടെ മകൻ ദൈവത്തിനു പ്രീതികരമായ ജീവിതം നയിക്കുന്നിടത്തോളം കാലം അവന്റെ ജനനത്തെക്കുറിച്ച് അപമാനകരമായി ഒന്നും പറയരുതെന്നാണ് ജൂത ആചാരം).

എന്നാൽ, ഇപ്പോൾ നസ്രത്തിലെ ആളുകൾ ക്രിസ്തുവിന്റെ ജനനത്തെക്കുറിച്ചുള്ള കിംവദന്തികൾ ഓർമ്മിക്കുകയും ആ വസ്തുത അവനു നേരെ ഒരു അപമാനമായി തുറന്ന് പറയുകയും ചെയ്തു. വി. യോഹന്നാൻ 8:41-ൽ മതനേതാക്കളും പിന്നീട് അങ്ങനെ ചെയ്യുന്നുഅവർ അവനോട് പറഞ്ഞു, “ഞങ്ങൾ പരസംഗത്തിൽ നിന്ന് ജനിച്ചവരല്ല; ഞങ്ങൾക്ക് ഒരു പിതാവുണ്ട്: ദൈവം. കന്യകാ ജനനത്തെക്കുറിച്ച് അറിയാവുന്നതിനാൽ വി. മർക്കോസ് ഇത് ഇവിടെ ഉൾപ്പെടുത്തിയിട്ടുണ്ട്,

തച്ചൻ യേശു ഒരു മരപ്പണിക്കാരനായിരുന്നു. സിനഗോഗിൽ പങ്കെടുക്കുന്നവരുടെ അവിശ്വാസത്തിന് ആക്കം കൂട്ടിയ ഈ സംഗതി, പക്ഷേ, ഒരു കാര്യം ഉറപ്പിക്കുന്നു. ഇതിലൂടെ, ദൈനംദിന അധ്വാനത്തിന്റെ അന്തസ്സും വിശുദ്ധിയും സ്ഥാപിച്ചു.

**4 അവങ്കൽ ഇടറിപ്പോയി**

ക്രിസ്തുവിനോടുകൂടെ ജീവിച്ചവർക്ക് അവൻ പാപരഹിതനാണെന്ന് അറിയാമായിരുന്നു. അവനോട് ഏറ്റവും അടുത്തിരുന്നവർ ഒടുവിൽ അവന്റെ അധികാരവും ജ്ഞാനവും ശക്തിയും അവൻ മനുഷ്യാവതാരം ചെയ്ത ദൈവമാണെന്നും തെളിഞ്ഞു കണ്ടു. എന്നാൽ ക്രിസ്തു ആരാണെന്നതിന്റെ വ്യക്തമായ വിശദീകരണം വിശ്വസിക്കാൻ നസ്രത്തിലെ പൗരന്മാർ വിസമ്മതിച്ചു.

അവർക്ക് ,യേശു ഒരു സാധാരണ മനുഷ്യൻ മാത്രമായിരുന്നു. യേശുവിന്റെ സ്വന്തം കുടുംബം അവനെ മനസ്സിലാക്കിയില്ലെങ്കിൽ, നിങ്ങളുടെ കുടുംബം നിങ്ങളെ മനസ്സിലാക്കുമെന്ന് നിങ്ങൾ കരുതുന്നുണ്ടോ? അവിശ്വാസം നിമിത്തം അവന്റെ യഥാർത്ഥ ഐഡന്റിറ്റി സ്വന്തം കുടുംബത്തെ ബോധ്യപ്പെടുത്താൻ അവന് കഴിഞ്ഞില്ല - നിങ്ങളുടേത് എങ്ങനെ ബോധ്യപ്പെടുത്തും? അങ്ങനെയുള്ളവരുടെ ഹൃദയം തുറക്കാൻ പ്രാർത്ഥിക്കണം.

‘ജാതികൾ ഇതു കേട്ടു സന്തോഷിച്ചു ദൈവവചനത്തെ മഹത്വപ്പെടുത്തി, നിത്യജീവന്നായി നിയമിക്കപ്പെട്ടവർ എല്ലാവരും വിശ്വസിച്ചു. കർത്താവിന്റെ വചനം ആ നാട്ടിൽ എങ്ങും വ്യാപിച്ചു (Acts 13:48).

‘തുയത്തൈരാപട്ടണക്കാരത്തിയും രക്താംബരം വില്ക്കുന്നവളുമായി ലുദിയ എന്നു പേരുള്ള ദൈവഭക്തയായോരു സ്ത്രീ കേട്ടുകൊണ്ടിരുന്നു. പൗലൊസ് സംസാരിച്ചതു ശ്രദ്ധിക്കേണ്ടതിന്നു കർത്താവു അവളുടെ ഹൃദയം തുറന്നു (Acts 16:14,) ആഴത്തിലുള്ള/ഭൂതങ്ങളുടെ/രോഗത്തിന്റെ/മരണത്തിന്റെ (Deep/Demon/Disease/Death) മേൽ പോലും യേശു തന്റെ ശക്തി പ്രദർശിപ്പിച്ചു.പക്ഷേ, അവരുടെ പ്രതികരണം അവിശ്വാസമായിരുന്നു.

**5. അവിശ്വാസത്തിന്റെ തോത്**

ക്രിസ്തു രക്ഷകൻ എന്നതിലെ ഇടർച്ച. 4-ാം വാക്യത്തിൽ യേശു അവരോട് പറഞ്ഞു, ‘ഒരു പ്രവാചകൻ തന്റെ ജന്മനാട്ടിലും സ്വന്തക്കാരുടെ ഇടയിലും സ്വന്തം വീട്ടിലും അല്ലാതെ ബഹുമാനമില്ലാത്തവനല്ല.’ അവിശ്വാസത്തിന്റെ മണ്ഡലം സ്വന്തം വീട്ടിലെ ആളുകളിലേക്കും അവിടെ നിന്ന് ബന്ധുക്കളിലേക്കും, ഒടുവിൽ ജന്മനാട്ടിലേക്കും വികസിക്കുന്ന വഴി നോക്കൂ.

അനുഗ്രഹങ്ങളുടെ തടസ്സം. 5-ാം വാക്യം വായിക്കുക, ‘അവന് അവിടെ ഒരു അത്ഭുതവും ചെയ്യാൻ കഴിഞ്ഞില്ല.’ അവരുടെ അവിശ്വാസത്തിന്റെ പശ്ചാത്തലത്തിൽ അവർക്കുവേണ്ടി തന്റെ അനുകമ്പയുള്ള ശക്തി പ്രയോഗിക്കുന്നത് അസാധ്യമാണെന്ന് തനിക്ക് തോന്നിയെന്ന് പറയുകയാണ്.

‘അവന് ഒരു അത്ഭുതവും ചെയ്യാൻ കഴിഞ്ഞില്ല‘ എന്നത് അവന്റെ കഴിവില്ലായ്മയെയല്ല, മറിച്ച്, അവരുടെ അർഹത ഇല്ലായ്മയയേ കാണിക്കുന്നത്. കാരണം അവൻ ചിലരെ സുഖപ്പെടുത്തി എന്ന് വേദഭാഗം നമ്മോട് പറയുന്നുണ്ട് (6:5). അവിശ്വാസം അറിവിനെ കുറയ്ക്കുന്നു.

6-ാം വാക്യം വായിക്കുക, ‘അവരുടെ അവിശ്വാസത്തിൽ അവൻ ആശ്ചര്യപ്പെട്ടു.’ അവരുടെ അവിശ്വാസത്തിന്റെ വസ്തുതയിലല്ല, മറിച്ച് അവരുടെ അവിശ്വാസത്തിന്റെ കാരണത്താലാണ്. കാരണം, അവർക്ക് അവനെ അറിയാമെന്ന് അവർ കരുതി, പക്ഷേ അവർ ശരിയായി അവനെ അറിഞ്ഞില്ല. ക്രിസ്തുവിനെ അറിയുമ്പോൾ, നിങ്ങൾ അവനെ തികഞ്ഞവനും, അനുകമ്പയുള്ളവനും, സത്യവും, സ്നേഹമുള്ളവനും, കൃപയുള്ളവനും, കരുണയുള്ളവനും, നീതിയുള്ളവനും, ശരിയായവനും, വിശുദ്ധനും, എല്ലാ വിധത്തിലും വിസ്മയിപ്പിക്കുന്നവനുമായി കാണുന്നു. അവർക്ക് ക്രിസ്തുവിനെ അറിയാമെന്ന് അവർ കരുതി.

പക്ഷേ അവർ അവനെ നിരസിച്ചു. അവരുടെ അവിശ്വാസത്താൽ കർത്താവിന്റെ വീര്യ പ്രവർത്തികൾക്ക് കുറവ് വരുന്നു. ‘ആകയാൽ നാം എന്തു പറയേണ്ടു? നീതിയെ പിന്തുടരാത്ത ജാതികൾ നീതിപ്രാപിച്ചു, വിശ്വാസത്താലുള്ള നീതി തന്നേ. നീതിയുടെ പ്രമാണം പിന്തുടർന്ന യിസ്രായേലോ ആ പ്രമാണത്തിങ്കൽ എത്തിയില്ല. അതെന്തുകൊണ്ടു? വിശ്വാസത്താലല്ല, പ്രവൃത്തികളാൽ അന്വേഷിച്ചതുകൊണ്ടു തന്നേ അവർ ഇടർച്ചക്കല്ലിന്മേൽ തട്ടി ഇടറി’ (റോമർ 9:30-32).



# Stubborn to accept Him

## St. Mark 6:1-6

### Fr Nithin V Rajan



'Do not judge a book by its cover' is a very common quote. We sometimes overthink and subjugate people and place according to our needs and fantasies. We tend to overlook others in our own scales of measurement. That is the reason Jesus says in ***St. Matthew 7:3-5*** *"Why do you see the speck in your neighbour's eye, but do not notice the log in your own eye? Or how can you say to your neighbor, "Let me take the speck out of your eye", while the log is in your own eye? You hypocrite, first take the log out of your own eye, and then you will see clearly to take the speck out of your neighbour's eye".* We think and over think and underestimate and overestimate things or situations to fit in our own capacities.

***Romans 14:1-6*** *"Welcome those who are weak in faith, but not for the purpose of quarrelling over opinions. Some believe in eating anything, while the weak eat only vegetables. Those who eat must not despise those who abstain, and those who abstain must not pass judgement on those who eat; for God has welcomed them. Who are you to pass judgement on servants of another? It is before their own Lord that they stand or fall. And they will be upheld, for the Lord is able to make them stand. Some judge one day to be better than another, while others judge all days to be alike. Let all be fully convinced in their own minds. Those who observe the day, observe it in honour of the Lord. Also those who eat, eat in honour of the Lord, since they give thanks to God; while those who abstain, abstain in honour of the Lord and give thanks to God."*

'Do not judge, you will not be judged'. We are to do our duty and keep moving. We are not to criticize and belittle our last and least ones. When we humble ourselves we will be able to see the correct situations of life. When pride overtakes, truth will be buried or biased.

**The Pain of Rejection**

***Mark 6:1-3*** *"Jesus left there and went to his hometown, accompanied by his disciples. When the Sabbath came, he began to teach in the synagogue, and many who heard him were amazed. "Where did this man get these things?" they asked. "What's this wisdom that has been given him? What are these remarkable miracles he is performing? Isn't this the carpenter? Isn't this Mary's son and the brother of James, Joseph, Judas and Simon? Aren't his sisters here with us?" And they took offense at him".* Rejection pains utmost when there is an expectation of positive acceptance. The pain becomes a double dose when it's from the people whom we love. We become so judgmental by the appearance of others. We come out with conclusions, which are hasty.

**The Joy of Acceptance**

***Mark 6:****4-5* *'Jesus said to them, "A prophet is not without honor except in his own town, among his relatives and in his own home." He could not do any miracles there, except lay his hands on a few sick people and heal them.'* Here we see that when there is acceptance there is energy to work positively and when there is rejection the power to work is reduced or pushed down. There is good in everything as we say even the wrong needle clock is correct two times a day. Trying to find goodness in other is a great ability we need to nurture. When there is acceptance there is positive outcome. Rejection triggers hatred, anger and defense.

We need to always be patient and ask God the power to discern. Always we need to be reminded that the present situation is not the final destination and keep on changing. The powerless today will be the powerful tomorrow. If we treat everyone with love and care there is no need of tensions and pains. Do good because we are meant to be so, we all are not immortals we all will die. When we die we do not carry any land or any precious metals but only our good deeds of virtues, then, can't we stop this race and live with grace, mutual respect and tolerance. We have to make this world a better place to live and not die.

We have to accept people as they are, every human beings have short comings and failures. Acceptance leads to healthy relationships. This doesn't mean in any way to accept sin as part and parcel of life. Who is a saint "A Saint is just a sinner, who fell down, but they didn't stay there, they got up!"

From the life of H.G. Kuriakose Mar Gregorios (Pampady Thirumeni) we can learn lessons of how Thirumeni's intervention led to change of a life of a thief. Once a thief stole rubber sheets from the Dayara and was caught red handed and was taken back to the Dayara in front of Thirumeni with the rubber sheets. Thirumeni looked at them returned the sheets to the person who stole it and said to him "My son, stealing is a sin. When you commit sin God will be angry with you. Henceforth do not steal, sell these sheets and with that money do some work and live" the way of responding really changed the life of that person. In this age of moral policing, this incident in the Dayara reminds us of rethinking our ways of dealing situations.

**We need to unlearn to relearn** "no one is born hating other person because of the colour of his skin or his background, or his religion. People must learn to hate and if they can learn to hate, they can be taught to love as love comes naturally from the heart" Nelson Mandela.

Our present makes our future. If you toil and strive and mould your present well enough, you are bound to reap its fruits. Each of us can be an architect of our own future and fortune. If we sow the seeds of sin and corruption, we will reap the harvest of ruin. Hence our duty is clear; we must be virtuous to achieve happiness, for as we sow so shall we reap. May the Holy Spirit enables us to live a life well pleasing to God. Amen.





ലക്ഷ്മിക്ക് കാരാപ്പുഴയിൽ സഭയുടെ തന്നെ മൂന്നര സെന്റ് സ്ഥലത്ത് പണിതു നൽകിയ വീട്. ലക്ഷ്മിയുടെ ശാരീരിക പരിമിതികൾക്കനുസരിച്ചാണ് വീട് ഡിസൈൻ ചെയ്തത്. തിരുവോണത്തിന്റെ പിറ്റേന്ന് കാതോലിക്കാ ബാവാ ലക്ഷ്മിക്ക് വീടിന്റെ താക്കോൽ സമ്മാനിച്ചു.



## ആഴത്തിലുള്ള വായന നേരായ വളർച്ചയ്ക്ക് ആവശ്യം: ഡോ. ഗീവർഗീസ് മാർ യൂലിയോസ്

തോട്ടയ്ക്കാട്: നല്ല പുസ്തകങ്ങൾ തെരഞ്ഞെടുത്ത് നന്നായി വായിക്കുന്നത് അറിവിന്റെ വർദ്ധനവിനൊപ്പം നേരായ പാതയിൽ സഞ്ചരിക്കുന്നതിന് സഹായിക്കുന്നതുമാണെന്ന് ഡോ. ഗീവർഗീസ് മാർ യൂലിയോസ്. തോട്ടയ്ക്കാട് മാർ അപ്രേം യുവജനപ്രസ്ഥാനത്തിന്റെ യുവജനവാരാഘോഷങ്ങളുടെ ഭാഗമായി മാർ അപ്രേം ലൈബ്രറിയുടെ പുനരുജ്ജീവന പ്രവർത്തനങ്ങൾ മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

## റെജി വർഗീസ് (53) നിര്യാതനായി

മാരാമൺ മർത്തമറിയം പഴയസുറിയാനി പള്ളി ഇടവകാംഗം അമയിൽ റെജി വർഗീസ് (53) നിര്യാതനായി. മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദിക ട്രസ്റ്റിയും, ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകനുമായ ഫാ. ഡോ. തോമസ് വർഗീസ് അമയിലിന്റെ സഹോദരനാണ്. പ. കാതോലിക്കാ ബാവാ തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിൽ ശവസംസ്കാര ശുശ്രൂഷ നടന്നു.





**Prayer service led by the Oriental Orthodox Churches at the 11th Assembly of World Council of Churches in Karlsruhe, Germany.**



## മണ്ണ് മരിച്ചാൽ മനുഷ്യനും മരിക്കും: ഡോ. ഗീവർഗീസ് മാർ യൂലിയോസ്

തോട്ടയ്ക്കാട്: മണ്ണും ജലവും മരിച്ചാൽ ഭൂമിയിൽ ജീവനും അപ്രത്യക്ഷമാവും. അതുകൊണ്ട് പ്രകൃതിയെ സംരക്ഷിക്കുന്നതിനും ഭൂമിയിൽ ജീവന്റെ നിലനില്പിനാവശ്യമായ പദ്ധതികളുമായി യുവജനങ്ങൾ മുന്നോട്ട് വരണമെന്നും ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഉദ്ബോധിപ്പിച്ചു.

തോട്ടയ്ക്കാട് മാർ അപ്രേം യുവജനപ്രസ്ഥാനത്തിന്റെ യുവജനവാരാഘോഷങ്ങളുടെ ഭാഗമായി നടന്ന പരിസ്ഥിതി സംരക്ഷണ പ്രവർത്തനങ്ങൾ വൃക്ഷത്തെ നട്ടു കൊണ്ട് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. വികാരി ഫാ. ജോൺ വർഗീസ്, ഫാ. ജേക്കബ് ഫിലിപ്പോസ്, പുതുപ്പള്ളി ഡിസ്ട്രിക്ട് ഓർഗനൈസർ ലിജിൻ സണ്ണി തുടങ്ങിയവർ സന്നിഹിതരായിരുന്നു.

◆ നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല. ◆ ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

**– പ. പരുമല തിരുമേനി**



**പത്തനംതിട്ട: ജപ്പാനിൽ നടന്ന ഏഷ്യ കപ്പ് അണ്ടർ 23 സോഫ്റ്റ്ബോൾ മെൻസ് ടീമിൽ ഇന്ത്യക്ക് വേണ്ടി കളിച്ച് ബ്രോൺസ് മെഡൽ നേടിയ റിജു വി. റെജിയെ മലങ്കര ഓർത്തഡോക്സ് സഭ ആദരിച്ചു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ ആദരവ് നൽകി സംസാരിച്ചു. അനുമോദന ചടങ്ങിൽ തുമ്പമൺ ഭദ്രാസന സെക്രട്ടറി ഫാ. ജോൺസൺ കോർ എപ്പിസ്കോപ്പ, ഫാ. സജി യോഹന്നാൻ, ഫാ. ബിജു മാത്യൂസ് പ്രക്കാനം, ഫാ. ലിറ്റോ ജേക്കബ്, ഫാ. ജിബു സി. ജോയി, ഫാ. ജോൺസൺ വി. ജെ. എന്നിവർ ആശംസകൾ അർപ്പിച്ചു.**




## യുവജന വാരാഘോഷങ്ങളുടെ ഉദ്ഘാടനം

കുന്നംകുളം: യുവജന വാരാഘോഷങ്ങളുടെ അഖില മലങ്കര തലത്തിലുള്ള ഉത്ഘാടനവും കുന്നംകുളം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പത്താം ക്ലാസ്സ്, പ്ലസ് ടു എന്നിവയിൽ വിജയിച്ചവർക്കുള്ള അവാർഡ് ദാനവും പഴഞ്ഞി എം.ഡി. കോളേജിൽ വച്ച് നടന്നു. യുവജനപ്രസ്ഥാനം പ്രസിഡണ്ട് ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഉദ്ഘാടനം നിർവഹിച്ചു. കേന്ദ്ര യുവജനം ചീഫ് എഡിറ്റർ ഫാദർ ലൂക്കോസ് ബാബു, കുന്നംകുളം ദദ്രാസന മർത്തമറിയം സമാജം വൈസ്പ്രസിഡന്റ് ഫാദർ മാത്യു വർഗീസ് കുളങ്ങാട്ടിൽ, ഭദ്രാസന മദ്ബഹ ശുശ്രൂഷകസംഘം സെക്രട്ടറി ജസ്റ്റിൻ ജെയിംസ് തുടങ്ങിയവർ ആശംസകൾ അർപ്പിച്ചു. പ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാദർ തോമസ് ചാണ്ടി സ്വാഗതം അർപ്പിച്ചു സംസാരിച്ചു. മുന്നൂറോളം വരുന്ന വിദ്യാർത്ഥികളെ ആദരിച്ച ചടങ്ങിന് പ്രസ്ഥാനം കേന്ദ്ര ഭദ്രാസന യൂണിറ്റ് പ്രതിനിധികൾ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. കുന്നംകുളം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ കാരുണ്യ പദ്ധതികളിലേക്ക് മൂലെപ്പാട് മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക യുവജന പ്രസ്ഥാനം ഒരു വീൽ ചെയർ നൽകുകയും ചെയ്തു. പ്രസ്ഥാനം പ്രവർത്തകരുടെ ഓണ കലപരിപാടികളും നടന്നു.



## തോമസ് വർഗീസ് നിര്യാതനായി

കേരള സംസ്ഥാന അർബൻ ഹെൽത്ത് സർവീസ് റിട്ട. ജോയിന്റ് ഡയറക്ടർ ഡോ. തോമസ് വർഗീസ് നിര്യാതനായി. സർക്കാർ സേവനം പൂർത്തിയാക്കിയതിനുശേഷം അദ്ദേഹം ECHS policlinic മാവേലിക്കരയിൽ ഡോക്ടർ ആയി സേവനം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സഭാ മുൻ അസോസിയേഷൻ സെക്രട്ടറിയും മുൻ പഞ്ചായത്ത് ഡയറക്ടർ, പി.എസ്.സി. മെംബർ എന്നീ നിലകളിൽ സേവനം ചെയ്ത പറക്കോട് അമ്പിയിൽ എ. കെ. തോമസിന്റെ മകനാണ്. എം.എസ്. സെമിനാരി റ്റി.റ്റി.ഐ. റിട്ട. പ്രിൻസിപ്പൽ സൂസൻ ഭാര്യയാണ്.



## ഫാ. എൻ. എസ്. ഫിലിപ്പ് അന്തരിച്ചു

കോഴിക്കോട്: സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വൈദികനായിരുന്ന ഫാ. എൻ. എസ്. ഫിലിപ്പ് (89) അന്തരിച്ചു. സംസ്കാരം മൈക്കാവ് സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയുടെ കൂടത്തായി ഉണിത്രാംകുന്ന് പള്ളി സെമിത്തേരിയിൽ നടത്തി. കബറടക്ക ശുശ്രൂഷകൾക്ക് യാക്കോബ് മാർ ഏലിയാസ്, ഡോ. ഏബ്രഹാം മാർ സെറാഫിം എന്നിവർ കാർമികത്വം വഹിച്ചു.

ചെങ്ങന്നൂർ പുത്തൻകാവ് നെടുംപറമ്പിൽ കുടുംബാംഗമാണ്. മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ സേവനം അനുഷ്ഠിച്ചിരുന്നു. ഭാര്യ: ഓതറ വാഴുവേലിൽ ശോശാമ്മ.

മക്കൾ: ആനി ഫിലിപ്പ് മേരി ഫിലിപ്പ് അഡ്വ. സഖറിയ ഫിലിപ്പ് എലിസബത്ത് ഫിലിപ്പ് മരുമക്കൾ: ജോസഫ് .ഏബ്രഹാം കൊടുമുളയിൽ പുത്തൻപുരയിൽ, ജേക്കബ് ജോർജ് പറങ്കിമാമൂട്ടിൽ, അഡ്വ. സീമ വർഗീസ് ചിറത്തലക്കൽ, ബിനു ഉമ്മൻ ശങ്കരമംഗലം.

### ഫിലിപ്പച്ചന് കണ്ണീരിൽ കുതിർന്ന യാത്രാമൊഴി

മൈക്കാവ്: ദീർഘകാലം മൈക്കാവ് ഇടവകയെ നയിച്ച ദേശത്തിന്റെ ആത്മീയ പിതാവ് നെടുംപറമ്പിൽ എൻ. എസ്. ഫിലിപ്പച്ചനു (86) കണ്ണീരിൽ കുതിർന്ന യാത്രാമൊഴി. 1971 മാർച്ചിൽ മൈക്കാവ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ വികാരിയായി ചുമതലയേറ്റ ഫിലിപ്പച്ചൻ 25 വർഷക്കാലം ഇവിടെ സേവനം അനുഷ്ഠിച്ചു. തുടർന്ന് വടകര, അമ്പാഴപ്പാറ, കൂടരഞ്ഞി, മാവൂർ പള്ളികളിലും വികാരിയായിരുന്നു.

11-11-1936 ന് ചെങ്ങന്നൂർ പുത്തൻകാവിൽ നെടുംപറമ്പിൽ കുടുംബത്തിൽ ഗീവർഗീസ് സ്കറിയ - അന്നമ്മ ദമ്പതികളുടെ മകനായി ജനിച്ചു. 1965 ഓഗസ്റ്റ് 19-ന് വൈദികനായി. കേളകം, ചെരൂർ, കമ്മന എന്നീ പള്ളികളിൽ സേവനം അനുഷ്ഠിച്ച ശേഷമാണ് മൈക്കാവ് പള്ളിയിൽ എത്തുന്നത്.




കൂടത്തായ് -മൈക്കാവ് റോഡിന്റെ നിർമാണ ചുമതല അച്ചൻ ഏറ്റെടുത്ത് ജനകീയ കമ്മിറ്റി രൂപീകരിച്ച് റോഡ് പണി പൂർത്തിയാക്കി. ആവശ്യ സാധനങ്ങളുടെ വില നിയന്ത്രിക്കാനും നാടിനെ സഹായിക്കാനും 1973-ൽ മൈക്കാവിൽ കൺസ്യൂമർ സ്റ്റോർ രൂപീകരിച്ചു പ്രവർത്തനസജ്ജമാക്കി.

മഹിളാ സമാജം അഡ്വൈസറി ബോർഡ് അംഗവുമായിരുന്നു. നാട്ടിലെ ഏതു പൊതുപ്രസ്ഥാനങ്ങളുടെ പ്രവർത്തനത്തിലും നാടിന്റെ സമഗ്രമായ വികസനത്തിനും പുരോഗതിക്കും വേണ്ടി അച്ചന്റെ സാന്നിധ്യം എന്നും ഉണ്ടായിരുന്നു.



ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ ജർമ്മനിയിലെ ഫ്രാങ്ക്ഫുർട്ടിൽ ആചരിച്ചു. ഡോ. യാക്കോബ് മാർ ഐറേനിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു.




D/o Er Robert V Thomas (Treasurer, Ashraya Charitable Trust), Association Member, St Thomas Church, Umayattukara (Chengannur Diocese).



മലേഷ്യയിൽ നടന്ന ലോക മുയ്തായ് ചാമ്പ്യൻഷിപ്പിൽ ഇൻഡ്യക്കുവേണ്ടി സിൽവർ മെഡൽ നേടിയ എഡ്വിൻ ജി. സുനിലിന് മാതൃ ഇടവകയായ പൂഴിക്കാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ ആദരവ്. ഫാ. ജോസ് തോമസ് പൊന്നാട അണിയിച്ച് ആദരിച്ചു.

## പുസ്തകം




പ്രശസ്ത വേദശാസ്ത്ര പണ്ഡിതനായിരുന്ന ഫാ. ഡോ. വി. സി. ശാമുവേൽ എഴുതിയ പരിശുദ്ധ വട്ടശ്ശേരിൽ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്തായുടെ ജീവചരിത്രം (ഇംഗ്ലീഷ്) മലങ്കരസഭാ സാഹിതീ സരണി വിഭാഗത്തിൽ ഉൾപ്പെടുത്തി സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ് പുനഃപ്രസിദ്ധീകരിച്ചു. വില 200 രൂപ.




ആലഞ്ചേരി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധ മൂന്നിന്മേൽ കുർബ്ബാന ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസിന്റെ മുഖ്യ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. സൺഡേ സ്കൂൾ അധ്യാപക പരിശീലന യോഗം (അഞ്ചൽ മണ്ഡലം) മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ, മന്ത്രി ചിഞ്ചു റാണി ഉദ്ഘാടനം ചെയ്തു.



മാർ ബസേലിയോസ് മേഴ്സി ഹോംമിലെ അന്തേവാസികളോട് ഒപ്പം ഓണം ആഘോഷിച്ച് പുലിയൂർ സെ.ജോർജ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനം.



തേർഡ് ഐ ന്യൂസ് നടത്തിയ ജനകീയ സർവ്വേയിൽ കോട്ടയം നഗര സഭയുടെ ഏറ്റവും മികച്ച 10 കൗൺസിലർമാരിൽ ഒരാളായി തിരഞ്ഞെടുക്കപ്പെട്ട മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയംഗം അഡ്വ. ടോം കോര അഞ്ചേരിൽ സഹകരണ റെജിസ്ട്രേഷൻ വകുപ്പ് മന്ത്രി വി. എൻ. വാസവനിൽ നിന്ന് പുരസ്കാരം ഏറ്റുവാങ്ങുന്നു.